# കുട്ടികളുടെ
# തിരുമേനി

മലയാളം
**കുട്ടികളുടെ തിരുമേനി**
(ജീവചരിത്രം)
സിദ്ധാർത്ഥൻ

| | | |
|---|---|---|
| പ്രസാധകർ | : | സോഫിയാ ബുക്സ്<br>വടക്കേനട, കോട്ടയം – 686 001 ☎ 303237 |
| ഒന്നാം പതിപ്പ് | : | 2000 ഓഗസ്റ്റ് |
| കോപ്പികൾ | : | 1500 |
| ഡി.റ്റി.പി. | : | ഐക്കൺസ്, കോട്ടയം ☎ 303237 |
| കവർ ഡിസൈൻ | : | ഇക്വേഷൻസ്, കോട്ടയം ☎ 564736 |
| പ്രിന്റിംഗ് | : | നാഷണൽസിററി ഓഫ്സെറ്റ്, കോട്ടയം |

# കുട്ടികളുടെ തിരുമേനി

(പൗലോസ് മാർ ഗ്രിഗോറിയോസിന്റെ ജീവചരിത്രം)

സിദ്ധാർത്ഥൻ

സോഫിയാ ബുക്സ്
കോട്ടയം

# ആമുഖം

**പൗ**ലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി എനിക്ക് ഗുരുവും ആത്മീയ പിതാവുമായിരുന്നു. ആ സ്നേഹസാഗരത്തിൽ നിന്ന് ആവോളം സ്നേഹവും വാത്സല്യവും അനുഭവിക്കുവാൻ എനിക്ക് ഭാഗ്യം ലഭിച്ചിട്ടുണ്ട്. അദ്ദേഹത്തിൽ നിന്ന് ലഭിച്ച വാത്സല്യത്തെയും സ്നേഹത്തെയും കരുതലിനെയും പ്രോത്സാഹനത്തെയും പറ്റി വ്യക്തിപരമായി അനേകർക്ക് പറയാനുണ്ടാകും. ലോകമെമ്പാടും ഓടിനടന്നു പ്രവർത്തിച്ച തിരുമേനിക്ക് ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ അനേകം സ്നേഹിതരുണ്ടായിരുന്നു. അതിൽ ഏറെയും കുഞ്ഞുങ്ങൾ ആയിരുന്നു. മാർ ഗ്രിഗോറിയോസിൽ നിന്നും ഒരിക്കലെങ്കിലും സ്നേഹം നുകരുവാൻ കഴിഞ്ഞിട്ടുള്ള ഒരു കുഞ്ഞിനും ജീവിതത്തിൽ അദ്ദേഹത്തെ മറക്കുക സാദ്ധ്യമല്ല. കുഞ്ഞുങ്ങളോടൊത്തുള്ള നിമിഷങ്ങളിൽ തിരുമേനി ഒരു ശിശുവായി മാറിയിരുന്നു.

തിരുമേനിയുടെ ഇതിഹാസതുല്യമായ ജീവിതം കുട്ടികൾക്ക് ഏറെ പ്രചോദനകരമാണ്. കഠിനാദ്ധ്വാനത്തിന്റെയും, സഹസൃഷ്ടികളോടുള്ള സ്നേഹത്തിന്റെയും കരുണയുടെയും ആർദ്രതയുടെയും, ജീവിതവിശുദ്ധിയുടെയും ഒക്കെ മാതൃകയാണ് ആ വിശുദ്ധ പുരുഷൻ. തൃപ്പൂണിത്തുറയിലെ ഒരു സാധാരണ നസ്രാണി കുടുംബത്തിൽ പിറന്ന വർഗീസ് എന്ന ബാലൻ, ലോകം അറിയുന്ന ദാർശനികനും മനുഷ്യസ്നേഹിയുമായ കഥയാണ് ഈ ഗ്രന്ഥത്തിൽ കുട്ടികൾക്കായി അവതരിപ്പിക്കുവാൻ ശ്രമിച്ചിരിക്കുന്നത്. മെത്രാപ്പോലീത്തായുടെ ജീവചരിത്രം ആദ്യമായി രചിച്ചത് ശ്രീ. ജോയ്സ് തോട്ടയ്ക്കാട് ആണ്. അദ്ദേഹത്തിന്റെ 'പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര' എന്ന ജീവചരിത്രഗ്രന്ഥത്തിന്റെ സംഗൃഹീത രൂപമാണ് 'കുട്ടികളുടെ തിരുമേനി.'

തിരുമേനിയുടെ വാത്സല്യശിഷ്യനായ ഫാ. ഡോ. കെ. ജെ. ഗബ്രിയേലാണ് ഈ ഗ്രന്ഥത്തിന് അവതാരിക എഴുതിയിരിക്കുന്നത്. അദ്ദേഹത്തോടും ഈ ഗ്രന്ഥരചനയ്ക്കായി എന്നെ പ്രോത്സാഹിപ്പിച്ച എന്റെ പ്രിയ സ്നേഹിതരായ ഫാ. റ്റി. പി. ഏലിയാസിനോടും, ശ്രീ. ബെന്നി (ന്യൂജേഴ്സി) യോടുമുള്ള കൃതജ്ഞത വാക്കുകളിൽ ഒതുക്കാവുന്നതല്ല. അത് ഹൃദയത്തിൽ തന്നെ ഞാൻ സൂക്ഷിക്കുന്നു.

ഈ ഗ്രന്ഥം രചിക്കുവാൻ അനുവാദവും അനുഗ്രഹവും തന്ന തിരുമേനിയുടെ തൃപ്പാദത്തിൽ ഗുരുദക്ഷിണയായി ഇത് സമർപ്പിക്കുന്നു. നന്മയും മനുഷ്യസ്നേഹവും നിറഞ്ഞവരായി വളർന്നുവരുവാൻ ഗ്രിഗോറിയോസ് തിരുമേനിയുടെ ജീവിതം കുട്ടികൾക്ക് പ്രചോദനം നൽകുമെന്ന പ്രതീക്ഷയോടെ ഈ ഗ്രന്ഥം മലയാളികളായ കുഞ്ഞുങ്ങൾക്ക് സമർപ്പിക്കുന്നു.

ഗുരുപൂജയിൽ

ഓഗസ്റ്റ് 9, 2000

**സിദ്ധാർത്ഥൻ**

# അവതാരിക

## ഫാ. ഡോ. കെ. ജെ. ഗബ്രിയേൽ

**അ**ഭിവന്ദ്യ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി സ്വതേ ഗൗരവപ്രകൃതിയായിരുന്നു. വായനയും എഴുത്തും അദ്ധ്യാപനവുമാണ് അദ്ദേഹത്തിന്റെ ഇഷ്ടവൃത്തികൾ. വൃഥാ വർത്തമാനം പറഞ്ഞ് ഒട്ടും സമയം പാഴാക്കുകയില്ല. എങ്കിലും രണ്ടു കൂട്ടരുടെ മുമ്പിൽ അദ്ദേഹമെല്ലാം മറന്ന് സമയം ചിലവഴിക്കുമായിരുന്നു. പാവപ്പെട്ടവരോടൊപ്പവും കുഞ്ഞുങ്ങളോടൊപ്പവും. രണ്ട് കൂട്ടരുടെയും മുഖത്ത് ദൈവത്തിന്റെ സാന്നിദ്ധ്യം അദ്ദേഹം തിരിച്ചറിഞ്ഞു.

തിരുമേനി പണ്ഡിതനായിരുന്നു. പണ്ഡിതസദസ്സുകളിൽ നിറഞ്ഞുനിന്നിരുന്ന ആളത്വത്തിന്റെ ഉടമ. എങ്കിലും അദ്ദേഹം മനസ്സിന് അയവും നിറവും കണ്ടെത്തിയത് പണ്ഡിതസദസ്സുകളിലല്ല; കുഞ്ഞുങ്ങളോടൊത്തുള്ള കൂട്ടായ്മയിലാണ്.

തിരുമേനി ഒരു സാധാരണ കുടുംബത്തിലാണ് ജനിച്ചത്. വളരെ ക്ലേശപൂർണ്ണമായ ബാല്യം. എങ്കിലും അദ്ദേഹം വളർന്ന് പ്രസിദ്ധനായി. എങ്ങനെ? കഠിനാദ്ധ്വാനം കൊണ്ടും വിശ്വസ്തതയും ആർജ്ജവത്വവും കൊണ്ടും. രാത്രി അത്താഴമുണ്ടു കഴിഞ്ഞ് നേരത്തെ തന്നെ അദ്ദേഹം ഉറങ്ങുന്നു. പുലർച്ചെ മൂന്നു മണിക്ക് ഉണർന്ന് വായനയിലും എഴുത്തിലും മുഴുകുന്നു. ഇത് രാവിലെ എട്ടുമണി വരെ നീണ്ടുപോകും. ഒന്നോ രണ്ടോ ദിവസം മാത്രമുള്ള ചിട്ടയല്ലിത്. ജീവിതം മുഴുവനും പാലിച്ചുപോന്ന പതിവു രീതിയായിരുന്നു. ഇതിന് പ്രതിബന്ധമായി വരുന്നതെല്ലാം അടിച്ചോടിക്കാനുള്ള ഇച്ഛാശക്തി ഗ്രിഗോറിയോസ് തിരുമേനിക്കുണ്ടായിരുന്നു. ജീവിതം ഇങ്ങനെ അദ്ദേഹം ഒരു തപസ്യയാക്കി മാറ്റി.

ഇത്തരമൊരു ജീവിതമാതൃക അന്യംനിന്നു പോയ ഒരു കാലഘട്ടത്തിലാണ് നാം ജീവിക്കുന്നത്. ഉന്നതമായ ഒരാദർശമോ ഉൽകൃഷ്ടമായ ഒരു ലക്ഷ്യമോ ഒന്നുമല്ല ഏറിയപങ്കും ആളുകളെ ഇന്ന് ആകർഷിക്കുന്നത്. പണവും പ്രശസ്തിയും നേടാനുള്ള കുറുക്കുവഴികളാണ് ഇന്നത്തെ ശരാശരി മനുഷ്യന്റെ ലക്ഷ്യം. ഇതിനൊരപവാദമാണ് ഗ്രിഗോറിയോസ് തിരുമേനി. ഇത്തരം ഒരു ജീവിതമാതൃക ഈ കൃതിയിലൂടെ സുവ്യക്തമായി നമ്മുടെ മുമ്പിൽ തെളിഞ്ഞുവരുന്നു.

തിരുമേനിയുടെ ജീവിതവും ചിന്തയും ആവിഷ്ക്കരിക്കുന്നതിന് ശ്രീ. ജോയ്സ് തോട്ടയ്ക്കാട് മൂന്നു വർഷങ്ങൾക്കു മുമ്പ് ശ്രമിക്കുകയുണ്ടായി, '*പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര*' എന്ന ഗ്രന്ഥത്തിലൂടെ. ഏതാണ്ട് 700 – ഓളം പേജുകൾ വരുന്ന ഒരു ബൃഹദ്ഗ്രന്ഥമാണത്. പ്രസ്തുത ഗ്രന്ഥത്തിന്റെ ഒരു ചെറു സംഗ്രഹമാണ് '*കുട്ടികളുടെ തിരുമേനി.*' ഈ ഗ്രന്ഥത്തിലൂടെ കുട്ടികളെ സ്നേഹിക്കുന്ന ഒരു തിരുമേനിയെയും കുട്ടികൾക്ക് ആദർശ പുരുഷനായി കണ്ടെത്താനാവുന്ന ഒരു മഹത് വ്യക്തിയെയും നാം കണ്ടുമുട്ടുന്നു.



തിരുമേനിയുടെ ജീവിതം അവിശ്വസനീയമാംവണ്ണം അസാധാരണമാണ്. അതേ സമയം തീർത്തും യഥാർത്ഥമാണു താനും. ഇത്ര ചൈതന്യം നിറഞ്ഞ ഒരു മഹത് പുരുഷനെ കുട്ടികൾക്ക് പരിചയപ്പെടുത്തുകയാണ് ഈ ഗ്രന്ഥം. ആദ്യ താളു മുതൽ അവസാനം വരെ ഒറ്റയിരുപ്പിൽ വായിച്ചുപോകാവുന്ന ആകർഷണീയത ഈ ഗ്രന്ഥത്തിന്റെ പ്രത്യേകതയാണ്. ഈ ഗ്രന്ഥം പ്രമേയമാക്കുന്ന വ്യക്തിത്വത്തിന്റെ സവിശേഷത കൊണ്ടു കൂടിയാണ് ഇങ്ങനെ ഒരനുഭവം അനുവാചകർക്ക് ഉണ്ടാകുന്നത്. ഇങ്ങനെ ഒരു മികച്ച രചന തീർച്ചയായും കുട്ടികൾക്ക് പ്രയോജനപ്പെടും എന്നുള്ളതിന് സംശയമൊന്നുമില്ല.

' *കുട്ടികളുടെ തിരുമേനി* ' അനേകരുടെ ഹൃദയങ്ങളെ ഉണർത്തുവാനും ഉയർത്തുവാനും ഉപകരിക്കട്ടെ എന്ന ആശംസയോടെ ഈ ഗ്രന്ഥം പൊതുജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

**ഓർത്തഡോക്സ് സെമിനാരി**

**21 - 8 - 2000**

# പ്രസാധകക്കുറിപ്പ്

**പൗ**ലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ദിവംഗതനായിട്ട് മൂന്നു വർഷത്തിലധികമായി. ഭാഗ്യവശാൽ സ്വന്തം ജീവിതത്തിന്റെ വിവിധ വശങ്ങളെ സഹജീവികൾക്ക് വെളിപ്പെടുത്തിക്കൊടുക്കുവാൻ സഹായിക്കുന്ന പല രേഖകളും അദ്ദേഹം സൂക്ഷിച്ചിരുന്നു. ചെറുപ്പകാലം മുതലുള്ള കത്തുകളുടെ കോപ്പികൾ അദ്ദേഹം ഫയൽ ചെയ്തിരുന്നു. പല കാലഘട്ടങ്ങളിൽ എഴുതിയ ഡയറിക്കുറിപ്പുകളും 23-ാം വയസ്സിലും എഴുപത്തിയൊന്നാം വയസ്സിലും രചിച്ച രണ്ട് അപൂർണമായ ആത്മകഥകളും അദ്ദേഹത്തിന്റേതായിട്ടുണ്ട്. ഇവയൊക്കെ പ്രയോജനപ്പെടുത്തിക്കൊണ്ട് തിരുമേനിയുടെ ജീവിതത്തെ അതിന്റെ സമഗ്രതയിൽ വെളിപ്പെടുത്തുന്ന ഒരു ജീവചരിത്ര ഗ്രന്ഥം 1997-ൽ പുറത്തുവന്നു: *പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര.*

പത്രപ്രവർത്തകനും ഗവേഷകനുമായ ശ്രീ. ജോയ്സ് തോട്ടയ്ക്കാട് എഴുതി സോഫിയാ ബുക്സ് പ്രഥമ ഗ്രന്ഥമായി പ്രസിദ്ധീകരിച്ച ആ കൃതിയ്ക്ക് വായനക്കാരുടെ ഹൃദയപൂർവ്വമായ വരവേല്പാണ് ലഭിച്ചത്. ഒരു വർഷം കൊണ്ട് വിറ്റുതീർന്ന ആ ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കേണ്ടതിന്റെ ആവശ്യകത ധാരാളം പേർ ചൂണ്ടിക്കാണിച്ചിരുന്നു. 700 - ഓളം പേജുകളിലായി പരന്നുകിടക്കുന്ന ആ ബൃഹദ് ഗ്രന്ഥത്തിന്റെ ഒരു സംഗ്രഹരൂപം പ്രസിദ്ധീകരിക്കേണ്ടതിന്റെ അനിവാര്യതയും പലരും ഞങ്ങളുടെ ശ്രദ്ധയിൽപെടുത്തിയിരുന്നു.

"കുട്ടികളുടെ തിരുമേനി" അത്തരമൊരു സംരംഭമാണ്. '*പ്രകാശത്തിലേയ്ക്ക് ഒരു തീർത്ഥയാത്ര*' സംഗ്രഹിച്ചപ്പോൾ തിരുമേനിയുടെ ജീവിതത്തിലെ പല പ്രധാനപ്പെട്ട ജീവിതസന്ദർഭങ്ങളും ഒഴിവാക്കേണ്ടിവന്നിട്ടുണ്ട്. കുട്ടികൾക്കു പ്രയോജനപ്പെടണമെന്ന ചിന്തയിൽ ഗഹനമായ കാര്യങ്ങളെല്ലാം തന്നെ ഒഴിവാക്കിയിട്ടുണ്ട്.

മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ ഏറ്റവും ഹൃദ്യമായും ലളിതമായും ഇടപെട്ടിരുന്നത് കൊച്ചുകുട്ടികളോടായിരുന്നു. സാധാരണക്കാർക്ക് അടുക്കുവാൻ സാധ്യമല്ലാത്ത ഒരു വ്യക്തിയായി തിരുമേനിയെ പലരും കരുതിയിരുന്നു. അതേ സമയത്ത് കൊച്ചുകുട്ടികൾക്ക് ഏതു സമയത്തും അദ്ദേഹത്തിന്റെയടുക്കൽ കയറിച്ചെല്ലാമായിരുന്നു. അതുകൊണ്ട് മുതിർന്നവർ പലരും കൊച്ചുകുട്ടികളുമായാണ് അദ്ദേഹത്തെ കാണാൻ ചെന്നിരുന്നത്.

കുട്ടികളുടെ പ്രിയപ്പെട്ട കൂട്ടുകാരനായ തിരുമേനിയുടെ ജീവിതകഥ കുഞ്ഞുങ്ങൾക്ക് ഏറെ പ്രചോദനം പകരുമെന്ന് കരുതിയാണ് ഇത്തരമൊരു ഗ്രന്ഥം തയ്യാറാക്കാനും പ്രസിദ്ധീകരിക്കാനും ഞങ്ങൾ ഉത്സാഹിച്ചത്. ഈ സംരംഭത്തിൽ അനേകർ ഞങ്ങളെ പ്രോത്സാഹിപ്പിക്കുകയും സഹായിക്കുകയും ചെയ്തിട്ടുണ്ട്.

ഈ ഗ്രന്ഥപ്രസിദ്ധീകരണത്തിന്റെ സാമ്പത്തികഭാരം ഏറ്റെടുത്തിരിക്കുന്നത്



അമേരിക്കയിലുള്ള ഡാളസ്, ന്യൂയോർക്ക്, ന്യൂജേർസി എന്നീ ഇടവകകളിലെ മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സുഹൃത്തുക്കളും ആരാധകരുമായ ഒരു സംഘം കുടുംബങ്ങളാണ്. അവർ മെത്രാപ്പോലീത്തായുടെ വ്യക്തിജീവിതത്തിൽ ആകൃഷ്ടരായവരും അടുത്ത തലമുറയ്ക്ക് ഗ്രിഗോറിയൻ ചിന്തകൾ മനസ്സിലാക്കിക്കൊടുക്കണമെന്ന് ആഗ്രഹിക്കുന്നവരും ഇതിഹാസതുല്യമായ ആ ജീവിതത്തെ ആത്മാദരങ്ങളോടെ നോക്കിക്കാണുന്നവരുമൊക്കെയാണ്. കെ. എം. ജേക്കബ് കരിങ്ങണാമറ്റത്തിലും ഏലിയാമ്മയും, പീറ്റർ കുറിയാക്കോസും ബീനയും, സണ്ണിയും പൊന്നമ്മയും, പി. കെ. ജേക്കബും മറിയാമ്മയും, ബെന്നി കുര്യനും വിജിയും, തോമസ് കെ. എബ്രഹാമും കുഞ്ഞുമോളും, ജോയി എബ്രഹാമും പെണ്ണമ്മയും, ജോൺ പി. ജോസഫും അനുജയും, ഫിലിപ്പ് പി. ജോസഫും ഷേർലിയും, തോമസ് ജേക്കബും ശാരദയും, ഈപ്പൻ ആശാരിയത്തും റേച്ചലമ്മയും, തോമസ് കെ. വർഗീസും സൂസനും എന്നിവരാണവർ. മെത്രാപ്പോലീത്തായെ സ്നേഹിക്കുന്ന ആ ദമ്പതികളോടുള്ള നന്ദിയും സ്നേഹവും അളവറ്റതാണ്. ഇവർ ഗ്രിഗോറിയൻ ചിന്തകളെക്കുറിച്ച് പഠിക്കുവാൻ ഒരു പഠനവേദിയും ആരംഭിക്കാൻ ആഗ്രഹിക്കുന്നു. ആ പഠനവേദിയിൽ നിന്നുരുത്തിരിയുന്ന ലേഖനങ്ങൾ പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുവാനും താല്പര്യമുള്ളതായി മനസ്സിലാക്കുന്നു.

ശിശുക്കളുടെ സ്നേഹിതനായ തിരുമേനിയെ കുട്ടികൾക്കു പരിചയപ്പെടുത്തുന്ന ഈ ഗ്രന്ഥം സോഫിയാ ബുക്സ് സവിനയം മലയാളികളായ കുഞ്ഞുങ്ങൾക്ക് കാഴ്ച വയ്ക്കുന്നു.

സോഫിയാ ബുക്സിനുവേണ്ടി

**ഫാ. റ്റി. പി. ഏലിയാസ്**

# ദൈവസ്നേഹത്തിന്റെ ആർദ്രഭാവം

**ജോയ്സ് തോട്ടയ്ക്കാട്**

**അ**നാഥരായ കുട്ടികളെയും സാമ്പത്തികശേഷി കുറഞ്ഞ ഭവനങ്ങളിലെ കുട്ടികളെയും വളർത്തുകയും വിദ്യാഭ്യാസം ചെയ്യിക്കുകയും ചെയ്യുന്ന ഒരു ബോയ്സ് ഹോം. ആ സ്ഥാപനത്തിന്റെ ഡയറക്ടർബോർഡ് മീറ്റിംഗ് നടക്കുകയാണ്. സ്ഥാപനത്തോടൊപ്പം പ്രവർത്തിക്കുന്ന ഒരു ഐ. റ്റി. സി. യുമുണ്ട്. അതിന്റെ കാര്യങ്ങളെക്കുറിച്ച് എന്തോ ചിന്തിച്ചുകൊണ്ടിരിക്കെ പ്രസിഡണ്ട് വളരെയധികം ക്ഷുഭിതനായി. വൈദികർ ഉൾപ്പെടെയുള്ള ബോർഡ് മെമ്പേഴ്സിന്റെ വിശദീകരണങ്ങളോ സാന്ത്വനങ്ങളോ അദ്ദേഹത്തിന്റെ ദേഷ്യത്തെ കുറച്ചില്ല. അധികം താമസിയാതെ യോഗം അവസാനിച്ചു. അപ്പോഴും പ്രസിഡന്റിന്റെ ദേഷ്യം പോയിട്ടില്ല. ആ മുഖം കണ്ടാലത് മനസ്സിലാവുകയും ചെയ്യും. അദ്ദേഹം മുറിയിൽ നിന്ന് വെളിയിൽ ഇറങ്ങി. എവിടെനിന്നെന്ന് അറിയില്ല അന്തേവാസികളായ കുറെ കുട്ടികൾ ഓടി വന്ന് അദ്ദേഹത്തിന്റെ ചുറ്റും കൂടി. അദ്ദേഹം കസേരയിലിരുന്നു; അദ്ദേഹത്തിന്റെ കൈയിലും ദേഹത്തുമൊക്കെ പിടിച്ചും ചാരിയും കുഞ്ഞുങ്ങളും.

ബോർഡ് മെമ്പേഴ്സിൽ ചിലർ ഈ കാഴ്ച കണ്ടുകൊണ്ട് തൊട്ടടുത്ത് നില്പുണ്ടായിരുന്നു. അവർ പ്രസിഡന്റിന്റെ മുഖത്തേക്ക് നോക്കി. കഴിഞ്ഞ നിമിഷം വരെ അവിടെ ഉണ്ടായിരുന്ന ദേഷ്യം അവിടെ കാണാനേയില്ല. പകരം സന്തോഷവും വാത്സല്യവുമാണവിടെ കണ്ടത്.

അദ്ദേഹം കുഞ്ഞുങ്ങളിലൊരാളായി അവരോടു സംഭാഷണമാരംഭിച്ചു. ക്ലാസിലെ കാര്യങ്ങൾ, സ്കൂൾ വിട്ടു വന്നാൽ ചെയ്യുന്ന കാര്യങ്ങൾ, പരീക്ഷയ്ക്കു കിട്ടിയ മാർക്കുകൾ തുടങ്ങിയ പലതും. ചിലരുടെ കൈയിൽ കണ്ട നോട്ട്ബുക്ക് വാങ്ങി അദ്ദേഹം വായിച്ചുനോക്കി. അതിൽ അക്ഷരത്തെറ്റ് കണ്ടപ്പോൾ, സ്വന്തം പോക്കറ്റ് തപ്പി പേനയെടുത്ത് അവ തിരുത്തിക്കൊടുത്തു.

കുട്ടികളോടൊപ്പം കളിച്ചും ചിരിച്ചും അവിടെയിരുന്ന, കുട്ടികളുടെ മനസ്സുമായി കുട്ടികളെ സ്നേഹിച്ച് ജീവിച്ച ആ മനുഷ്യൻ പൗലോസ് മാർ ഗ്രിഗോറിയോസ് തിരുമേനി ആയിരുന്നു.

*　　　*　　　*　　　*　　　*　　　*

ഈശ്വരൻ സ്നേഹമാണ്. അവിടുത്തെ നിറവിൽ നിന്നാണ് സ്നേഹം ഉദിക്കുന്നത്. ആ സ്നേഹത്തിൽ നിന്നു തന്നെയാണ് പ്രപഞ്ച സൃഷ്ടിയുടെ ഉൽപത്തിയും. അതുകൊണ്ടാണ് സ്നേഹത്തിന്റെ സഹചാരിയായ സ്വാതന്ത്ര്യം ഉപയോഗിച്ച് മനുഷ്യൻ തന്നെത്തന്നെ ഈശ്വരനിൽ നിന്നു വേർപ്പെടുത്തിയപ്പോൾ അവന് എല്ലാവശത്തും ഐതര്യം ഭവിച്ച് അവൻ വിവശനായിത്തീർന്നത്. അവന്റെ ബലഹീനതയിലും



**തലക്കോട് മാർ ഗ്രിഗോറിയോസ് കമ്പ്യൂട്ടർ സെന്ററിന്റെ ഉദ്ഘാടനം**



**നല്ല ഇടയന്റെ കുഞ്ഞാട്ടിൻപറ്റം. തലക്കോട് സെന്റ് മേരീസ് ബാലഭവനത്തിലെ കുഞ്ഞുങ്ങളോടൊപ്പം**

വൈവശ്യത്തിലും സ്നേഹസ്വരൂപിയായ ഈശ്വരൻ മനുഷ്യനായിത്തീർന്നു പങ്കുവഹിച്ചു, മരിച്ചു, ഉയിർത്തെഴുന്നേറ്റു. ആ ക്രിസ്തു മൂലം ഈശ്വരനുമായി വീണ്ടും ബന്ധമുണ്ടാകുന്നതിന്റെ ഫലമായി വീണ്ടും ഈശ്വരനിൽ നിന്നെന്നതുപോലെ നിറവിൽ നിന്നുള്ള കവിഞ്ഞൊഴുക്കിന്റെ സ്നേഹം മനുഷ്യനും സാദ്ധ്യമായിത്തീരുന്നു.

സർവ്വസൃഷ്ടികളുടെയും ശാന്തിയും സമന്വയവും നന്മയിലുള്ള നിറവുമാണ് ഈശ്വരൻ ആഗ്രഹിക്കുന്നത്. സഹസൃഷ്ടികളെ സ്നേഹിക്കുന്നതിലൂടെയും നന്മയിലുള്ള നിറവിലൂടെയും ഈശ്വരാനുരൂപികളാകുവാൻ മനുഷ്യന് കഴിയണം. ഈയൊരു സാധ്യതയെ സ്വജീവിതത്തിലൂടെ നമുക്ക് കാണിച്ചുതന്ന ആധുനിക കാലത്തെ ഒരു പൗരസ്ത്യ സഭാപിതാവായിരുന്നു പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ.

മനുഷ്യരെയും പ്രകൃതിയെയും മാത്രമല്ല സർവ്വസൃഷ്ടികളെയും ദിവ്യസ്നേഹത്തിന്റെ അനന്തപ്രഭയിൽ കാണുന്നവനാണ് യഥാർത്ഥ സന്യാസിയും യഥാർത്ഥ ക്രിസ്ത്യാനിയും. അഭൗമികമായ സഹാനുഭൂതിയോടെ സർവ്വസൃഷ്ടികളെയും സ്നേഹിക്കുവാനുള്ള അസാധാരണമായ ദൈവകൃപ മാർ ഗ്രിഗോറിയോസിന് ലഭിച്ചിരുന്നു. നന്മയുള്ള മനുഷ്യരിൽ മാത്രമായി ആ സ്നേഹം ഒതുങ്ങിനിന്നില്ല. തിന്മയുടെ അന്ധകാരത്തെയും ആ സ്നേഹം വലയം ചെയ്യുകയും രൂപാന്തരപ്പെടുത്തുകയും ചെയ്തു.

തന്റെ സ്നേഹദർശനത്തെ അദ്ദേഹം ഇങ്ങനെ വാക്കുകളിൽ ആവിഷ്ക്കരിച്ചു: “ക്രിസ്തുവിന്റെ സ്നേഹം ക്രിസ്ത്യാനികൾക്കു മാത്രമുള്ളതല്ല. മനുഷ്യരാശിക്കു മുഴുവൻ അവകാശപ്പെട്ടതാണ്. മുഴുവൻ മനുഷ്യരാശിക്കും വേണ്ടിയാണ് അവൻ മരിച്ചത്. ക്രിസ്ത്യാനികൾക്കു മാത്രം വേണ്ടിയല്ല. അവൻ സമസ്ത മനുഷ്യവർഗത്തിന്റെയും സ്നേഹിതനും രക്ഷിതാവും കർത്താവുമാണ്. അങ്ങനെയെങ്കിൽ എന്റെ സ്നേഹത്തിനും സഹാനുഭൂതിക്കും എങ്ങനെ ഞാൻ പരിമിതി കല്പിക്കും? മനുഷ്യരാശിയുടെ ഏതെങ്കിലും ഭാഗത്തിന് ആ സ്നേഹ സഹാനുഭൂതികൾ ഞാൻ എങ്ങനെ നിഷേധിക്കും? എന്റെ ശത്രുക്കളായി സ്വയം പരിഗണിക്കുന്നവരെപ്പോലും ദ്വേഷിക്കുവാനോ ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്നോ സഹാനുഭൂതിയിൽ നിന്നോ ഒഴിച്ചുനിർത്തുവാനോ എനിക്കു സാധ്യമല്ല. ഇങ്ങനെയുള്ള ജനവിഭാഗങ്ങൾ, മറ്റു മതങ്ങളിൽ വിശ്വസിക്കുന്നവർ, കമ്മ്യൂണിസ്റ്റുകൾ, മൂണിവിശ്വാസികൾ, പ്രത്യേകിച്ച് വെളുക്കാരുടെ വർഗങ്ങൾ (ന്യായമായിത്തന്നെ അവരെപ്പറ്റി ആയിരം പരാതികൾ നിരത്താൻ എനിക്കു കഴിയും) ഇവരോടെല്ലാമുള്ള എന്റെ സമീപനത്തിന്റെ അടിസ്ഥാനം മുകളിൽ പറഞ്ഞതു തന്നെ.”

ദൈവസ്നേഹത്തിന്റെ ആർദ്രമായ ഭാവമാണ് കുഞ്ഞുങ്ങളെ സ്നേഹിക്കുന്നതിലൂടെ നാം കാണുന്നത്. “ശിശുക്കളെ എന്റെ അടുക്കൽ വരുവാൻ വിടുവിൻ, അവരെ തടയരുത്” എന്നു പറഞ്ഞ യേശുക്രിസ്തുവിന്റെ ശിശുക്കളോടുള്ള സ്നേഹത്തിന്റെ ആർദ്രമായ ഭാവം മാർ ഗ്രിഗോറിയോസിൽ നിറഞ്ഞിരുന്നു. കാപട്യമില്ലാത്ത സ്നേഹം മെത്രാപ്പോലീത്തായുടെ കൂടെപ്പിറപ്പായിരുന്നു. കുട്ടികളോടൊത്തുള്ള നിമിഷങ്ങളിൽ ആ സ്നേഹം കരകവിഞ്ഞൊഴുകി. ‘ശിശുവിന്റെ പുഞ്ചിരിയിൽ കാണുന്ന നന്മയെ പ്രണമിച്ചിരുന്ന’ മെത്രാപ്പോലീത്താ ശിശുക്കളോടൊത്തുള്ള നിമിഷങ്ങളിൽ വെറുമൊരു ശിശുവായി. എത്ര ദേഷ്യപ്പെട്ടിരിക്കുന്ന സമയത്തും ഒരു കൊച്ചുകുട്ടിയെ കണ്ടാൽ, എല്ലാ ദേഷ്യവും ഒരു നിമിഷത്തിനുള്ളിൽ മാറി, ആ കുട്ടിയോട് കളിതമാശകൾ പറയത്തക്കവിധം പെട്ടെന്ന് അദ്ദേഹത്തിന്റെ സ്വഭാവം മാറും. അവരുടെ കൂടെ കളിക്കുമ്പോൾ തനിക്ക് ചെയ്തു തീർക്കാനുള്ള ജോലികളെക്കുറിച്ചോ സമയത്തെക്കുറിച്ചോ അദ്ദേഹം ചിന്തിയ്ക്കാറില്ലായിരുന്നു.



**“തിരുമേനി അപ്പച്ചനെ കണ്ടിട്ട് ഒത്തിരിയായല്ലോ.......” തലക്കോട് സെന്റ് മേരീസ് ബാലഭവനത്തിലെ കുഞ്ഞുങ്ങൾ ‘തിരുമേനി അപ്പച്ച’നോടൊപ്പം.**



**“നല്ല കുഞ്ഞുങ്ങളായി വളരണം.” കുഞ്ഞുങ്ങൾക്ക് തിരുമേനി അപ്പച്ചന്റെ ഉപദേശം.**

മെത്രാപ്പോലീത്തായുടെ ശിശുക്കളോടുള്ള സ്നേഹത്തിനും വാത്സല്യത്തിനും സാക്ഷിയായിട്ടുള്ള കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്താ അതിനെക്കുറിച്ച് ഇങ്ങനെ പറയുന്നു: "മെത്രാപ്പോലീത്താ ശിശുക്കളെ വളരെയേറെ സ്നേഹിച്ചിരുന്നു. അത് ദൈവത്തിന്റെ സ്വഭാവമാണെന്നുള്ളത് നമുക്കറിയാം. കർത്താവേശുമിശിഹായുടെ വലിയൊരു സ്നേഹം പകരുന്ന രംഗമാണ് ശിശുക്കളെ സ്നേഹിക്കുന്നത്. അത് അങ്ങനെ പകർന്നു കൊടുക്കുവാൻ, ഏത് ബദ്ധപ്പാടുകളിലും എത്ര തിരക്കിട്ട പരിപാടികളിലും, കുഞ്ഞുങ്ങളെ അടുക്കൽ വിളിക്കുവാനും അവർക്ക് വേണ്ട ഉപദേശം കൊടുക്കുവാനും ആശ്ലേഷിക്കുവാനും തക്കവണ്ണം അദ്ദേഹത്തിന് കഴിഞ്ഞിരുന്നു."

മെത്രാപ്പോലീത്തായ്ക്ക് കുഞ്ഞുങ്ങളോടുള്ള ഹൃദയംഗമായ സ്നേഹത്തിന്റെ ബഹിർസ്ഫുരണമാണ് തലക്കോട് ബോയ്സ് ഹോം. ഫാ. ഒ. സി. കുര്യാക്കോസ് കോർഎപ്പിസ്കോപ്പാ 1963-ൽ 15 കുട്ടികളുമായി ആരംഭിച്ച സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ ഭരണച്ചുമതല 1976-ലാണ് മെത്രാപ്പോലീത്താ പ്രസിഡണ്ടായ പരുമല മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റ് ഏറ്റെടുത്തത്. ജാതിമത പരിഗണനകളില്ലാതെ അനാഥബാലന്മാരെയും സാമ്പത്തികശേഷി കുറഞ്ഞ ഭവനങ്ങളിലെ ബാലന്മാരെയും സമൂഹത്തിനു കൊള്ളാവുന്നവരായി വളർത്തിയെടുക്കുക എന്ന ദൗത്യം ഈ സ്ഥാപനം സ്തുത്യർഹമായ നിലയിൽ നടത്തിവരുന്നു. വിധിയുടെ കരങ്ങൾ അനാഥത്വത്തിന്റെ ലേബലൊട്ടിച്ച പാവപ്പെട്ട ബാലന്മാർക്കു ദൈവകൃപയുടെ സഹായത്താൽ അതു തരണം ചെയ്ത് ജീവിതത്തിൽ ഉന്നതശ്രേണിയിൽ എത്തുവാൻ ബോയ്സ് ഹോം സഹായകമാകുന്നു. പത്താംക്ലാസ്സ് പാസാകുന്നതു വരെ കുട്ടികളുടെ എല്ലാ കാര്യങ്ങളും ബോയ്സ് ഹോം ആണ് നോക്കുക. ഭക്ഷണവും വസ്ത്രവും വിദ്യാഭ്യാസവും വൈദ്യസഹായവുമെല്ലാം സൗജന്യമായി നൽകുന്നു. ബോയ്സ് ഹോമിനോടൊപ്പം രണ്ടു സ്ഥാപനങ്ങൾ കൂടി ട്രസ്റ്റ് നടത്തുന്നുണ്ട്. മാർ ഗ്രിഗോറിയോസ് ഇൻഡസ്ട്രിയൽ ട്രയിനിംഗ് സെന്ററും (ഐ. ടി. സി.) വിമൻസ് വെൽഫയർ സൊസൈറ്റി പ്രൊഡക്ഷൻ സെന്ററും.

സെന്റ് മേരീസ് ബോയ്സ് ഹോമിന്റെ നിലനില്പിനും വികസനത്തിനുമായി മെത്രാപ്പോലീത്താ സുധീരമായ നേതൃത്വമാണ് നൽകിയത്. സമയത്തിന്റെ വിലയറിഞ്ഞ് പ്രവർത്തിച്ച മെത്രാപ്പോലീത്താ, തന്റെ തിരക്കിനിടയിലും ഈ സ്ഥാപനത്തിന്റെ ഉയർച്ചയ്ക്കും വികസനത്തിനുമായി യത്നിച്ചു. ഈ മഹൽസ്ഥാപനത്തെപ്പറ്റി മെത്രാപ്പോലീത്താ കൊട്ടിഘോഷിക്കാറില്ലായിരുന്നു. സ്ഥാപനത്തിനുവേണ്ടി ഒരു പൊതുപിരിവിനായി ആഹ്വാനം ചെയ്തതുമില്ല. പല മാർഗ്ഗങ്ങളിൽ സമാഹരിക്കുന്ന തുക, ആ സ്ഥാപനത്തിന് ലഭിക്കത്തക്കവിധം മെത്രാപ്പോലീത്താ ക്രമീകരിച്ചു. കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ വരുമ്പോഴെല്ലാം തലക്കോട് പോയി കുഞ്ഞുങ്ങളുമായി അടുത്തിടപഴകാനും നർമ്മസല്ലാപം നടത്തുവാനും, സ്ഥാപനത്തിന്റെ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകുവാനും അദ്ദേഹം സമയം കണ്ടെത്തി. ബാലഭവനിലെ കുഞ്ഞുങ്ങളെ സന്ദർശിക്കുന്നത് മെത്രാപ്പോലീത്തായ്ക്ക് ആഹ്ലാദമുളവാക്കുന്ന കാര്യമായിരുന്നു. സെമിനാരി കഴിഞ്ഞാൽ അദ്ദേഹത്തിന്റെ പ്രധാന ശ്രദ്ധ ഉണ്ടായിരുന്ന മറ്റൊരു സ്ഥാപനം തലക്കോട് ബാലഭവനം ആയിരുന്നു.

സെന്റ് മേരീസ് ബോയ്സ് ഹോം കെട്ടിടത്തിന്റെ ആദ്യനിലയുടെ കൂദാശ 1979 മാർച്ച് 25 ന് നിർവഹിച്ച ശേഷം നടന്ന സമ്മേളനത്തിൽ മെത്രാപ്പോലീത്താ ഇപ്രകാരം പ്രസംഗിച്ചു: "പ്രിയ കുഞ്ഞുങ്ങളെ, നിങ്ങൾക്കു വസിക്കാനൊരു വീടുണ്ടാക്കിയിട്ടു മാത്രം മതി ഒരു മെത്രാപ്പോലീത്തായായ എനിക്കൊരു കിടപ്പാടം ഉണ്ടാക്കുന്നത് എന്നുള്ളത് എന്റെ ഒരാഗ്രഹമായിരുന്നു. ദൈവാനുഗ്രഹത്താൽ എന്റെ ആഗ്രഹം ഏതാണ്ട് നിറവേറി വരികയാണ്. പ. കന്യക മറിയാമിന്റെ നാമത്തിലും പ. പരുമല മാർ ഗ്രിഗോറിയോസ് തിരുമേനിയുടെ മദ്ധ്യസ്ഥതയ്ക്കായി സമർപ്പിച്ചുകൊണ്ടും സ്ഥാപിതമായ ഈ ബോയ്സ് ഹോമിന്റെ താഴത്തെ നില പണിപൂർത്തിയാക്കി ഇന്നു കൂദാശ ചെയ്യുവാൻ സാധിച്ചു. ഈ ബോയ്സ് ഹോം, ദൈവഭയമുള്ളവരും ജീവിതത്തിനു പ്രാപ്തരുമായ നല്ല പൗരന്മാരെ വാർത്തെടുത്ത് രാഷ്ട്രത്തിനും സഭയ്ക്കും സംഭാവന ചെയ്യുവാൻ ഉപയുക്തമായ ഒരു നല്ല സ്ഥാപനമായി വളർന്നുകൊണ്ടിരിക്കുകയാണ്. കാരുണ്യവാനായ ദൈവത്തിന്റെ അനുഗ്രഹവും സന്മനസ്സുള്ളവരായ അനേകരുടെ ഉദാരമായ സംഭാവനകളുമാണീ സ്ഥാപനത്തിന്റെ വളർച്ചയ്ക്ക് നിദാനം. പ്രായമുള്ള ആളുകൾ കൂടെക്കൂടെ ഈ സ്ഥാപനം സന്ദർശിച്ച് ഇവിടെ ജീവിക്കുന്ന കുഞ്ഞുങ്ങൾക്കു പ്രോത്സാഹനവും പ്രചോദനവും നൽകണം."



മെത്രാപ്പോലീത്താ സ്ഥാപനത്തിന്റെ ചുമതല ഏറ്റതു മുതൽ അതിന്റെ പ്രധാന ചുമതല വഹിക്കുന്ന ഫാ. കെ. റ്റി. ഫിലിപ്പ് ഈ പ്രസംഗത്തെക്കുറിച്ച് ഇങ്ങനെ ഓർക്കുന്നു: "ബാലഭവനത്തിന്റെ ആദ്യനില കൂദാശ ചെയ്തുകൊണ്ട് തിരുമേനി പറഞ്ഞു: 'നിന്റെ വീട് അല്ല ഇപ്പോൾ പണിയേണ്ടത്, കുഞ്ഞുങ്ങൾക്കു വേണ്ടി ഒരു വീട് നീ ആദ്യം പണിയണം. അതു കഴിഞ്ഞ് നീ അരമന പണിതാൽ മതിയെന്ന് ദൈവം എന്നോട് പറഞ്ഞു. അതനുസരിച്ചാണിപ്പോൾ കുഞ്ഞുങ്ങൾക്കായി ഈ ഭവനം പണിതിരിക്കുന്നത്'. അതിനു ശേഷം അഞ്ചുകൊല്ലം കഴിഞ്ഞാണ് ഡൽഹിയിലെ അരമന പണി പൂർത്തിയായി തിരുമേനി അവിടെ താമസമാക്കിയത്. ബാലഭവന്റെ പണിക്കുവേണ്ടി തിരുമേനി ആവശ്യപ്പെട്ടതനുസരിച്ച് ജർമ്മൻകാർ സഹായിച്ചു. ഉദ്ദേശിച്ചിരുന്ന ഒരു ടാർജ്ജറ്റ് കിട്ടിക്കഴിഞ്ഞപ്പോൾ 'ഇനി ഇങ്ങോട്ട് പണമയക്കേണ്ട'തില്ലെന്ന് തിരുമേനി അവരെ അറിയിച്ചു. കെട്ടിടം പണിയുവാൻ ആവശ്യമായ പണം കിട്ടിക്കഴിഞ്ഞു. ഇനിയിപ്പോൾ പണമയക്കേണ്ട എന്നാണ് തിരുമേനി എഴുതിയത്. ഇങ്ങനെ വേറെ ആരെങ്കിലും എഴുതുവാൻ മുതിരുമോ? കിട്ടുന്നിടത്തോളം ഇങ്ങോട്ടു പോരട്ടെ എന്നല്ലേ സാധാരണ ചിന്തിക്കുകയുള്ളു".

ബാലഭവനിലെ കുഞ്ഞുങ്ങളോടുള്ള മെത്രാപ്പോലീത്തായുടെ വാത്സ ല്യത്തെയും കരുതലിനെയും കുറിച്ച് ഫാ. റ്റി. പി. ഏലിയാസ് പറയുന്നു: "തിരുമേനി വളരെയധികം തിരക്കിനിടയ്ക്കാണ് വരുന്നതെങ്കിലും പോകാൻ ധൃതിയുണ്ടെങ്കിലും ബാലഭവനിലെ കുഞ്ഞുങ്ങളോടൊത്ത് കുറച്ച് സമയം ചിലവഴിക്കും. കുഞ്ഞുങ്ങളുടെ കാര്യത്തിൽ തിരുമേനിക്ക് ഒരു പ്രത്യേക താല്പര്യവും കരുതലുമാണ്. തിരുമേനി കയറി ചെല്ലുമ്പോൾ തന്നെ കുഞ്ഞുങ്ങൾ എല്ലാം കൂടി ഓടിച്ചെന്ന് വളയും. തിരുമേനി അവരെ മടിയിൽ കയറ്റി ഇരുത്തും. അവരെ താലോലിക്കും. അവർ ഇരുന്ന് പഠിക്കുന്നിടത്തൊക്കെ പോകും. അവരുടെ കൂടെ ഡസ്കിലിരിക്കും. അവരുടെ നോട്ടുബുക്കുകൾ എടുത്ത് മറിച്ച് നോക്കും. കുഞ്ഞുങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലുമൊക്കെ എഴുതിയിരിക്കുന്ന കാര്യങ്ങളിൽ തെറ്റു കണ്ടാൽ തിരുമേനി തിരുത്തിക്കൊടുക്കും. അത്രയും വ്യക്തിപരമായ ശ്രദ്ധ തിരുമേനി കുഞ്ഞുങ്ങൾക്ക് കൊടുത്തിരുന്നു. സ്ഥാപനത്തെയും അതിനോടനുബന്ധിച്ചു പ്രവർത്തിക്കുന്ന ഐ. റ്റി. സി. യെയും സംബന്ധിക്കുന്ന ഗഹനമായ കാര്യങ്ങൾ ചർച്ച ചെയ്യാനാണ് തിരുമേനി വരുന്നതെങ്കിൽപോലും, ആ ഗഹനതകളെല്ലാം മറന്ന് തിരുമേനി കുഞ്ഞുങ്ങളുടെ കൂടെ കളിയിലും ചിരിയിലും പങ്കെടുക്കും. എല്ലാവരെയും തനിക്കു ചുറ്റും നിർത്തി അവർക്ക് ഉപദേശങ്ങൾ കൊടുക്കും. സമൂഹത്തിനു കൊള്ളാവുന്ന നല്ല കുഞ്ഞുങ്ങളായി വളരണമെന്ന് ഉപദേശിക്കും".

തന്റെ വിശ്വാസപ്രമാണങ്ങളും ആദർശങ്ങളും തന്റെ സ്ഥാപനത്തിലെങ്കിലും നടപ്പാക്കണമെന്ന് മെത്രാപ്പോലീത്തായ്ക്ക് നിർബന്ധമുണ്ടായിരുന്നു. ബാലഭവനോടൊപ്പം 1979-ൽ ആരംഭിച്ച ഐ. റ്റി. സി. യിൽ അദ്ദേഹം നടപ്പാക്കിയ ശ്രദ്ധേയമായ ഒരു കാര്യത്തെക്കുറിച്ച് ഫാ. കെ. റ്റി. ഫിലിപ്പ് അനുസ്മരിക്കുന്നു: "ഐ. റ്റി. സി. തുടങ്ങിയപ്പോൾ ധാരാളം സാമ്പത്തിക ഭാരങ്ങൾ ഉണ്ടായിരുന്നു. ഗവേണിംഗ് ബോർഡ് കൂടിയപ്പോൾ പലരും പറഞ്ഞു: "എല്ലാ സഭകളും, മെത്രാപ്പോലീത്തന്മാരും, പള്ളികളും നടത്തുന്ന ഐ. റ്റി. സി. കളിൽ ക്യാപ്പിറ്റേഷൻ ഫീസും ഡൊണേഷനുമൊക്കെ വാങ്ങിച്ചാണ് വിദ്യാർത്ഥികളെ പ്രവേശിപ്പിക്കുന്നത്. അതുകൊണ്ട് നമ്മളും അങ്ങനെ ചെയ്യുന്നതിൽ തെറ്റില്ല". തിരുമേനി അതിന് സമ്മതിച്ചില്ല. അദ്ദേഹം പറഞ്ഞു: "കോലഞ്ചേരി കോളജിന്റെ ആരംഭകാലത്ത് ഞാൻ പറഞ്ഞതാണ് ഡൊണേഷനൊന്നും വാങ്ങിക്കരുതെന്ന്. അവർ വാങ്ങിച്ചു. ആ കോളജിന്റെ അച്ചടക്കം മുഴുവൻ പോയി. ഇവിടെ എന്നു നിങ്ങൾ ഡൊണേഷൻ വാങ്ങിക്കാൻ തുടങ്ങുന്നുവോ അന്ന് ഈ സ്ഥാപനവുമായുള്ള എന്റെ എല്ലാ ബന്ധവും തീരും. കാരണം ലോകം മുഴുവൻ നീതി നടക്കണമെന്നുള്ളതാണ് എന്റെ ആഗ്രഹം. അത് നടക്കുമോ എന്നെനിക്കറിയാൻ പാടില്ല. എന്റെ സ്ഥാപനത്തിൽ നടക്കുന്നില്ലെങ്കിൽ എനിക്കീ സ്ഥാപനം വേണ്ട." തിരുമേനിയുടെ ആശയത്തിൽ ഉറച്ചു നിന്നുകൊണ്ട് ഇന്നുവരെ അഞ്ചു പൈസ ഡൊണേഷനാകട്ടെ ക്യാപ്പിറ്റേഷനാകട്ടെ വാങ്ങിക്കാതെ ഈ സ്ഥാപനം നിലനിൽക്കുന്നു. വളരെ ചെറിയ തുക മാത്രമേ ഫീസായി വിദ്യാർത്ഥികളിൽ നിന്നും വാങ്ങുന്നുള്ളൂ. വിദ്യാർത്ഥികൾക്ക് ഭാരമുണ്ടാകുന്ന തരത്തിലുള്ള യാതൊരു ഫീസുകളും വാങ്ങിക്കുന്നില്ല. ഇതിനെ സംബന്ധിച്ചെല്ലാം തിരുമേനി ഓരോ സമയത്തും വ്യക്തമായ മാർഗനിർദ്ദേശങ്ങൾ നൽകിയിട്ടുണ്ട്. അതനുസരിച്ചാണ് ഓരോ കാര്യവും നീങ്ങിക്കൊണ്ടിരിക്കുന്നത്."

1993-ൽ പക്ഷാഘാതമുണ്ടായതിനെ തുടർന്നാണ് മെത്രാപ്പോലീത്താ അവസാനമായി വിൽപ്പത്രം തയ്യാറാക്കിയത് (അതിനു മുമ്പ് രണ്ടു തവണയെങ്കിലും അദ്ദേഹം വിൽപ്പത്രം തയ്യാറാക്കിയിരുന്നു). അതിൽ അദ്ദേഹം തന്റെ നിക്ഷേപങ്ങളിൽ ഭൂരിഭാഗവും നീക്കി വച്ചിരുന്നത് സെന്റ് മേരീസ് ബോയ്സ് ഹോമിനായിരുന്നു. പിന്നീട് തന്റെ ചികിത്സയ്ക്കായി ഈ നിക്ഷേപങ്ങളിൽ നിന്ന് അദ്ദേഹം കാര്യമായ തുക എടുക്കുകയുണ്ടായില്ല. രക്താർബുദ ബാധിതനായപ്പോഴും, സ്വന്തം കൈയിൽ പണമുണ്ടായിരുന്നിട്ടും വിദേശത്തു ചികിത്സ നടത്തുവാൻ അദ്ദേഹം തുനിഞ്ഞില്ല. ഡൽഹിയിലും ബോംബെയിലും ചികിത്സ നടത്തിയപ്പോൾ, അതിനായി സുഹൃത്തുക്കൾ നൽകിയ സംഭാവനകൾ സ്വീകരിക്കുവാനും തയ്യാറായി. ബാലഭവനോടുള്ള മെത്രാപ്പോലീത്തായുടെ കരുതലിന്റെ മറ്റൊരുദാഹരണമാണ് 1992-ലും 1995-ലും സഭയിലെ ഔദ്യോഗിക സ്ഥാനങ്ങൾ രാജിവച്ചപ്പോഴും 'മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ' പ്രസിഡണ്ട് സ്ഥാനം അദ്ദേഹം രാജി വയ്ക്കാതിരുന്നത്.

1996 ൽ മെത്രാപ്പോലീത്താ കാലം ചെയ്തതിനെ തുടർന്ന് ഓർത്തഡോക്സ് സഭയുടെ ബോംബെ ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ കൂറിലോസ് ട്രസ്റ്റിന്റെ പ്രസിഡണ്ട് സ്ഥാനം ഏറ്റെടുത്തു. അദ്ദേഹത്തിന്റെ സുധീരമായ നേതൃത്വത്തിലും മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ മദ്ധ്യസ്ഥതയാലും 'മാർ ഗ്രിഗോറിയോസ് ചാരിറ്റബിൾ ട്രസ്റ്റിന്റെ' ആഭിമുഖ്യത്തിൽ പ്രവർത്തിക്കുന്ന പ്രസ്ഥാനങ്ങൾ ഉത്തമ ക്രിസ്തീയസാക്ഷ്യം സമൂഹത്തിൽ നിർവ്വഹിക്കുന്നു.

❑





# ഗ്രിഗോറിയൻ വാമൊഴികൾ

*ഡൽഹിയിലെ ലാൻക്വാൻ എന്ന ചേരിയിലെ കുഞ്ഞുങ്ങളോടൊപ്പം*

1

# ഓരോ ശിശുവിനും ഓരോ മാലാഖയോ?

## എന്തുതന്നെയായാലും, ദൈവരാജ്യം ഇങ്ങനെയുള്ളവരുടേതല്ലോ

**ശി**ശുക്കൾ മാലാഖമാരാണ് – കുറഞ്ഞ പക്ഷം മിക്ക ശിശുക്കളും. പക്ഷേ, അവർക്കു മാലാഖമാരുണ്ടോ? ഓരോ ശിശുവിനും ഓരോ മാലാഖയുണ്ടോ? ക്രിസ്തു നമ്മെ അങ്ങനെ പഠിപ്പിച്ചുവോ? വിശുദ്ധ മത്തായി എഴുതിയ സുവിശേഷത്തിൽ (18:10) നമ്മുടെ കർത്താവു തന്റെ ശിഷ്യന്മാരെ ഇങ്ങനെ താക്കീതു ചെയ്തു:

“ഈ ചെറിയവരിൽ ആരെയും നിസ്സാരരായി കാണാതിരിക്കാൻ സൂക്ഷിക്കുക. സ്വർഗ്ഗത്തിൽ അവരുടെ മാലാഖമാർ എപ്പോഴും എന്റെ സ്വർഗസ്ഥനായ പിതാവിന്റെ മുഖം കണ്ടുകൊണ്ടാണ് ഇരിക്കുന്നത് എന്നു ഞാൻ നിങ്ങളോടു പറയുന്നു”.

ശിഷ്യന്മാരുടെ ഇടയിൽ, അവരിൽ ആര് സ്വർഗ്ഗരാജ്യത്തിൽ ‘ഒന്നാമൻ’ ആകും എന്നതിനെക്കുറിച്ചുള്ള തർക്കമായിരുന്നു പശ്ചാത്തലം. ഒരു ശിശുവിനെ അടുക്കെ വിളിച്ച് അവരുടെ നടുവിൽ നിറുത്തിയിട്ടു ക്രിസ്തു ശിഷ്യന്മാരോട് ഇപ്രകാരം പറഞ്ഞു:

“നിങ്ങൾ മനഃപരിവർത്തനം വന്ന് ശിശുക്കളെപ്പോലെ ആകുന്നില്ലെങ്കിൽ ഒരിക്കലും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കയില്ല” (മത്താ. 18:1–3).

എന്നാൽ ‘അവരുടെ മാലാഖമാർ എന്റെ സ്വർഗസ്ഥനായ പിതാവിന്റെ മുഖം കണ്ടുകൊണ്ടാണ് ഇരിക്കുന്നത്’ എന്നു കർത്താവ് പറഞ്ഞതിന്റെ അർത്ഥമെന്താണ്? അദ്ദേഹം എന്ത് ഉദ്ദേശിച്ചിരുന്നുവെങ്കിലും രണ്ടു മൂന്നു കാര്യങ്ങൾ ഇതിൽ നിന്നും വ്യക്തമാണ്.

1. ക്രിസ്തു ദരിദ്രരുടെ പക്ഷത്തിരിക്കുന്നതുപോലെ അവൻ ശിശുക്കളുടെയും പക്ഷത്തിരിക്കുന്നു. എന്നാൽ ദരിദ്രർ സ്വർഗരാജ്യം അവകാശമാക്കുന്നതോടെ നീക്കുപോക്കുണ്ടാകുന്ന ഒരു അവസ്ഥയാണു ദാരിദ്ര്യം. ഇതിനു വിപരീതമായി, സ്വർഗരാജ്യത്തിൽ കടക്കുവാൻ മുതിർന്നവർ ആയിത്തീരേണ്ടുന്ന – അവർ ആഗ്രഹിക്കുന്ന – ഒരു അവസ്ഥയാണു ശൈശവം.

2. ശിശുക്കൾക്കു വിശ്വാസം ഉണ്ടാകുവാൻ പ്രായമായിട്ടില്ലാത്തതിനാൽ അവർക്കു രക്ഷിക്കപ്പെടുവാൻ സാദ്ധ്യതയില്ലെന്നു നാം ചിന്തിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നതു വലിയ തെറ്റാണ്. മുതിർന്നവർക്കു മാത്രമേ സ്വർഗരാജ്യത്തിൽ കടക്കുവാൻ സാധിക്കുകയുള്ളു എന്നു വിചാരിക്കുന്നത് എത്ര അർത്ഥശൂന്യതയാണ്! ക്രിസ്തു തികച്ചും വിപരീതമായാണു പറയുന്നത്. ഉദാഹരണത്തിനു മർക്കോസ് 10:14 ൽ ഇങ്ങനെ പറയുന്നു: ‘ശിശുക്കൾ എന്റെ അടുക്കൽ വരട്ടെ. അവരെ തടയരുത്. ദൈവരാജ്യം



ഇവരെപ്പോലുള്ളവരുടേതാകുന്നു’. അപ്പോൾ കർത്താവു പഠിപ്പിച്ചതു സ്വർഗരാജ്യം ശിശുക്കളുടേതാണെന്നതാണ്; മുതിർന്നവർ അവിടെ പ്രവേശിക്കുന്നത് അവർ തിരിഞ്ഞു ശിശുക്കളെപോലെയാകുമ്പോൾ മാത്രമാണ്. ശിശുസ്നാനത്തെപ്പറ്റി എതിർത്തു പറയുകയും മുതിർന്ന സ്നാനത്തെ നിർബന്ധിക്കുകയും ചെയ്യുന്ന കൂട്ടർ ക്രിസ്തുവിനും വേദപുസ്തകത്തിനും എതിരായതിനെക്കുറിച്ചു പഠിപ്പിക്കുന്നു.

അതേ, ദൈവരാജ്യം ദരിദ്രരുടേയും, സൗമ്യതയുള്ളവരുടേയും യാതനയനുഭവിക്കുന്നവരുടെയും അതോടൊപ്പം തന്നെ ശിശുക്കളുടേതുമാണ്. അത് അവരുടെ അവകാശമാണെന്നു തോന്നുന്നു. ശിശുക്കൾ വിലപ്പെട്ടവരാണ്. അവർ മുതിർന്നവരാകുമ്പോൾ വലിയവരാകുമെന്നതുകൊണ്ടല്ല, അവർ ശിശുക്കളായിതന്നെ വിലപ്പെട്ടവരാണ്. ഇതാണു നമ്മുടെ കർത്താവു പഠിപ്പിച്ചത്.

എന്നിരുന്നാലും, ‘അവരുടെ മാലാഖമാർ’ എന്നതുകൊണ്ടു കർത്താവ് അർത്ഥമാക്കിയതെന്താണ്? ശിശുക്കൾക്കു ദൈവത്തെപ്പറ്റി വ്യക്തമായും സൂക്ഷ്മമായും ബോധമില്ലായിരിക്കാം. എങ്കിലും സ്വർഗ്ഗത്തിലുള്ള അവരുടെ പ്രതിനിധികൾ ദൈവസാന്നിദ്ധ്യം നിരന്തരമായി അനുഭവിക്കുന്നു എന്നത് അനുമാനിക്കാവുന്നതാണ്. ഓരോ ശിശുവിനും സ്വർഗത്തിൽ ഓരോ ‘എയ്ഞ്ചലോസ്’ അഥവാ മാലാഖ അഥവാ പ്രതിനിധി ഉണ്ട്. അപ്പോൾ മുതിർന്നവരാകുമ്പോൾ നമ്മുടെ പാപങ്ങൾ മൂലം നമ്മുടെ മാലാഖമാർ നമുക്കു നഷ്ടപ്പെടുന്നുവോ? ഉത്തരം എനിക്ക് അറിയുവാൻ വയ്യ. പക്ഷേ ഒന്നെനിക്കറിയാം – ദരിദ്രർ പ്രാധാന്യം അർഹിക്കുന്നതുപോലെ തന്നെ ശിശുക്കളും പ്രാധാന്യമുള്ളവരാണ്, കാരണം സ്വർഗരാജ്യം ഇങ്ങനെയുള്ളവരുടേതാണല്ലോ.

സ്വർഗരാജ്യത്തിൽ ആർ കടക്കുമെന്നതിനെക്കുറിച്ചു ക്രിസ്തുവിന് എന്തെങ്കിലും ബന്ധമുണ്ടെങ്കിൽ അവിടെ അനേകം ശിശുക്കളും ലാസറിനെപ്പോലെ അനേകം പാവപ്പെട്ടവരും ഉണ്ടാകും. ഇപ്പോൾ നാം ഇങ്ങനെയുള്ളവരെ കൈക്കൊള്ളുകയും നമുക്കു ചെയ്യാവുന്നതൊക്കെയും അവർക്കു ചെയ്തുകൊടുക്കുകയും ചെയ്യണം. എന്തുകൊണ്ടെന്നാൽ ക്രിസ്ത്യാനികൾ ക്രിസ്തുവിന്റെ ശരീരത്തിന്റെ അവയവങ്ങളും; അവന്റെ മനസ്സും ആഗ്രഹവും ഉദ്ദേശ്യവും പങ്കിടുന്നവരുമാകുന്നുവല്ലോ.

നമ്മുടെ വിദ്യാലയങ്ങൾ ശിശുക്കളെ എങ്ങനെ വഴിതെറ്റിക്കുന്നുവെന്നും, സമൂഹം എങ്ങനെ അവരെ ദുഷ്ടവഴികൾ പഠിപ്പിക്കുന്നുവെന്നും പോഷകാഹാരങ്ങൾ നിരോധിക്കുന്നുവെന്നതും, പട്ടിണിയും രോഗവും മൂലം അവർ എങ്ങനെ കഷ്ടപ്പെടുന്നു എന്നതിനെക്കുറിച്ചും നമുക്കു ചിന്തിക്കാം. നമ്മുടെ ശിശുക്കളെ ബഹുമാനിക്കുകയും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്ന ഒരു സമൂഹം നമുക്കു കെട്ടിപ്പടുക്കാം. ചുരുക്കം ചില ബാലഭവനുകളും ബാലവാടികളുമുള്ളതുകൊണ്ടു മാത്രം അപ്രകാരമൊരു സമൂഹമുണ്ടാക്കുവാൻ സാധ്യമല്ല. നമ്മുടെ പാപം നിറഞ്ഞ സമൂഹമാണു മാലാഖമാരോടു സമരായ ശിശുക്കളെ പാപികളാക്കുന്നത്. ദൈവത്തിന്റെ മാലാഖമാരോടു തുല്യരായ ശിശുക്കൾ അവരെക്കാളും നല്ല മനുഷ്യരായി വളരുവാൻ തക്കതായ ഒരു സമൂഹം കെട്ടിപ്പടുക്കുവാൻ നമുക്കു യജ്ഞിക്കാം.

❑

# 2
# കുട്ടികളുടെ അവകാശങ്ങൾ

**കു**ട്ടികളുടെ അവകാശങ്ങളെക്കുറിച്ചുള്ള ഈ സെമിനാറിൽ സംബന്ധിക്കുന്നത് ഒരു വലിയ ഭാഗ്യമായിട്ട് ഞാൻ കരുതുന്നു. അതിന്റെ ഉദ്ഘാടനം നിർവഹിക്കുവാൻ എനിക്ക് അർഹതയുണ്ടോ എന്ന് വളരെ സംശയമുണ്ട്. ...... എന്നാലും കുട്ടികളുടെ ഒരു വലിയ സ്നേഹിതനാണ് ഞാൻ. കുട്ടികളെ ആത്മാർത്ഥമായി സ്നേഹിക്കുകയും അവരെപ്പറ്റി കരുതുകയും ചിന്തിക്കുകയും ചെയ്തുകൊണ്ടിരുന്ന പ്രമുഖനായ ഒരു മനുഷ്യവ്യക്തി എന്ന നിലയിൽ പണ്ഡിറ്റ് ജവഹർലാൽ നെഹ്രുവിന് എന്റെ ആദരാഞ്ജലികൾ ഈ സമയത്ത് ഞാൻ സവിനയം അർപ്പിക്കുന്നു.

കുട്ടികളുടെ അവകാശങ്ങൾ എന്ന വിഷയം ഈ അടുത്ത കാലത്താണ് വ്യക്തമായി പൊട്ടിവന്നിട്ടുള്ളത്. മനുഷ്യന്റെ മൗലിക അവകാശങ്ങളെപ്പറ്റി ചിന്തിക്കുന്ന കൂട്ടത്തിൽ കുട്ടികളുടെ അവകാശങ്ങളെപ്പറ്റി കൂടി ചിന്തിക്കേണ്ടത് ആവശ്യമാണെന്ന ഒരു കാഴ്ചപ്പാട് ഈ അടുത്ത കാലത്താണ് നമുക്ക് ഉണ്ടായിട്ടുള്ളത്. അതിനെ ഞാൻ പ്രത്യേകം അഭിനന്ദിക്കുന്നു. എങ്കിലും അതിനകത്ത് ഒരു പ്രശ്നം ഉള്ളത് മാത്രം ഞാൻ പറയാം. അവകാശങ്ങൾ എന്നു പറയുന്നത് കോടതിയിൽ പോയി നേടിയെടുക്കാൻ സാധിക്കുന്ന അവകാശങ്ങളാണ്. കുട്ടികളുടെ അവകാശങ്ങൾ കോടതിയിൽ പോയി നേടിയെടുക്കണമെങ്കിൽ കുട്ടികൾക്ക്, നേരെ കോടതിയിൽ പോകുവാനുള്ള കഴിവില്ല. അവർക്കുവേണ്ടി അവരുടെ അവകാശങ്ങളെ സംരക്ഷിക്കുവാൻ വേണ്ടി വാദിക്കുകയും കോടതിയിൽ പോവുകയും ചെയ്തെങ്കിൽ മാത്രമേ അവരുടെ അവകാശങ്ങൾ സംരക്ഷിക്കപ്പെടുകയുള്ളു. നിയമങ്ങൾ കൊണ്ടു മാത്രം തീരുന്ന ഒരു കാര്യമല്ല കുട്ടികളുടെ അവകാശങ്ങൾ. കുട്ടികളുടെ മൗലികമായ മനുഷ്യത്വത്തെ ധ്വംസിക്കുന്ന പല പ്രക്രിയകളും ഇന്നത്തെ സമൂഹത്തിൽ നടക്കുന്നുണ്ട്. ഒന്നാമത് ബാലവേല. കുട്ടികളെക്കൊണ്ട് പണിയെടുപ്പിച്ച് മറ്റുള്ളവർ പണമുണ്ടാക്കുന്നു. ഇത് ഭാരതത്തിൽ പൊതുവെ ഉള്ളതാണ്. കേരളത്തിൽ പ്രത്യേകിച്ചും ഉണ്ട്. കന്യാകുമാരി പോലുള്ള ജില്ലകളിലും മറ്റു പല സ്ഥലങ്ങളിലും ബാലന്മാരെയും ബാലികമാരെയും എട്ടും പത്തും മണിക്കൂർ വീതം ജോലി ചെയ്യിച്ച് അതുകൊണ്ട് മുതലെടുക്കുന്ന ഒരു സമ്പ്രദായം നിലനിൽക്കുന്നു. നമ്മുടെ കേരളത്തിലുമുണ്ടിത്. വടക്കേയിന്ത്യയിലും ധാരാളമുണ്ട്.

ഞാൻ ഡൽഹിയിൽ പോയപ്പോൾ ആദ്യം കണ്ട ഒരു കാര്യം ഇതായിരുന്നു. അവിടെ റോഡുപണിക്കായി കല്ലുപൊട്ടിക്കുവാൻ വേണ്ടി രാജസ്ഥാനിൽ നിന്ന് കുറെ പാവപ്പെട്ട ആളുകളെ റോഡ് കോൺട്രാക്ടർമാർ ഇറക്കുമതി ചെയ്ത് താമസിപ്പിച്ചിട്ടുണ്ട്. പതിനായിരക്കണക്കിന് ആളുകളുണ്ട്. ഒരിയ്ക്കൽ അവരുടെ കുഞ്ഞുങ്ങളെ കാണാൻ ഞാൻ പോയപ്പോൾ ആ കുഞ്ഞുങ്ങളുമൊക്കെ ജോലി ചെയ്യുകയാണ്. രാവിലെ മുതൽ വൈകുന്നേരം വരെ ജോലി ചെയ്താൽ അന്ന് രണ്ടു രൂപായൊന്നും കുട്ടികൾക്ക്



കിട്ടുകയില്ല. അതിൽ താഴെയേ കിട്ടുകയുള്ളു. പക്ഷേ ആ രൂപാ കൂടി കിട്ടാൻവേണ്ടി മാതാപിതാക്കൾ കുട്ടികളെ ഈ കല്ല് പൊട്ടിക്കുവാൻ വേണ്ടി പറഞ്ഞയയ്ക്കുകയാണ്. "ഞാനൊരു സ്കൂളുണ്ടാക്കിത്തരാം, സ്കൂളിലേക്ക് കുട്ടികളെ അയയ്ക്കാമോ?" എന്നു ഞാൻ ചോദിച്ചപ്പോൾ "അതെങ്ങനെയാ കുട്ടികളെ അയയ്ക്കുന്നത്? കുട്ടികളെ സ്കൂളിൽ അയച്ചാൽ അവർ ഉണ്ടാക്കുന്ന പണം ഞങ്ങൾക്ക് കിട്ടുകയില്ലല്ലോ" എന്നാണ് മാതാപിതാക്കൾ പറയുന്നത്. കുറച്ചുസമയം അവരുമായിട്ട് സംസാരിച്ചതിന്റെ ഫലമായിട്ട് അവർക്ക് തന്നെ ചില പ്രശ്നങ്ങളുണ്ടെന്ന് മനസ്സിലായി. തുടർച്ചയായി കല്ലു പൊട്ടിക്കുന്ന ജോലി ചെയ്യുന്നതുമൂലം, കല്ലിൽ നിന്നും വമിക്കുന്ന വിഷങ്ങൾ അവരുടെ മൂക്കിൽ കയറി മാതാപിതാക്കന്മാരിൽ പലർക്കും റ്റി. ബി. പിടിച്ചിരിക്കുകയാണ്. അതുകൊണ്ട് അവരെക്കൂടി ചികിത്സിക്കാതെ കുട്ടികളെ നോക്കുവാൻ സാധിക്കുകയില്ല എന്നു വരുകയും, അവസാനം അവരുടെ സമ്മതത്തോടുകൂടി രണ്ടു ബാലവാടികൾ തുടങ്ങുകയും, ആ ബാലവാടികളിൽ ഈ കുഞ്ഞുങ്ങളെ കഴുകി വെടിപ്പാക്കി, അവരുടെ ലംഗ്സിനകത്തുള്ള പൊടിയുമൊക്കെ എടുത്തുകളഞ്ഞ്, ചിലർക്കൊക്കെ റ്റി. ബി. യുടെ ആരംഭം ഉണ്ടായിരുന്നതു പോലും ചികിത്സിച്ച് മാറ്റി അവരെ ഒരു വിധത്തിൽ ആക്കിയെടുത്തു എന്നുള്ളത് ഞാൻ സ്വന്തമായിട്ട് അവിടെ ചെയ്തിട്ടുള്ള ഒരു പരിശ്രമമാണ്.

അതിൽനിന്ന് എനിക്ക് മനസ്സിലായിട്ടുള്ള ഒരു കാര്യം കുട്ടികളുടെ അവകാശങ്ങൾ എന്നുപറയുന്നത് കുട്ടികളോടുള്ള പരിഗണനയിൽ മാതാപിക്കൾക്കു തന്നെ ഉണ്ടാകേണ്ടുന്ന ചില പരിവർത്തനങ്ങളാണ്. കുട്ടികൾ എന്നു പറയുന്നത് നമ്മുടെ സ്വത്താണ്, അത് നമ്മുടെ ആവശ്യം പോലെ ഉപയോഗിക്കാം, അവരെക്കൊണ്ട് മുതലെടുക്കാം എന്നൊരു വിചാരം മാതാപിതാക്കൾക്ക് പോലും ഉള്ളതായിട്ടാണ് അവിടെ കണ്ടത്.

അപ്പോൾ കുട്ടികളുടെ അവകാശങ്ങൾ എന്നുള്ളതിൽ പ്രധാനമായി ഞാൻ കണ്ടത് കുട്ടികളോടുള്ള മനുഷ്യരുടെ മനോഭാവമാണ്. അവരെ വെറും നിസഹായരും സ്വന്തമായി ചിന്തിക്കാൻ കഴിവില്ലാത്തവരുമായി കണ്ടുകൊണ്ട് അവരെ ഇഷ്ടംപോലെ ഉപയോഗിക്കാം എന്നൊരു ചിന്ത പ്രായമുള്ളവർക്കു വരുമ്പോഴാണ് പ്രശ്നങ്ങൾ ഉണ്ടാകുന്നത്. അത് നിയമങ്ങൾ കൊണ്ട് കുറെയൊക്കെ പരിഹരിക്കാനൊക്കും. കുട്ടികൾ പത്ത് പതിനാലു വയസുവരെ ജോലി ചെയ്യുവാൻ പാടില്ല എന്നൊരു നിയമം ഉണ്ടാക്കാം. എന്നാൽ അതൊന്ന് നടപ്പാക്കുവാൻ നമ്മുടെ രാജ്യത്ത് സാധിക്കുന്നില്ല.

ഫാക്ടറിയിലായാലും, കല്ല് പൊട്ടിക്കുന്നിടത്തായാലും, കശുവണ്ടി ഫാക്ടറിയിലായാലും, നമ്മുടെ കുട്ടികളെ നമ്മൾ നിർദയമായി ജോലി ചെയ്യിച്ച് അതുകൊണ്ട് മറ്റുള്ളവർ പ്രയോജനം സിദ്ധിച്ചുകൊണ്ടിരിക്കുന്ന ഈ കാലത്ത് കുട്ടികളുടെ അവകാശങ്ങൾ എന്നതു പോലെ തന്നെ പ്രധാനമാണ് കുട്ടികളോടുള്ള സമൂഹത്തിന്റെ മനോഭാവം. ഇതാണ് എനിക്ക് ആദ്യമായിട്ട് പറയുവാനുള്ളത്. കുട്ടികൾ മനുഷ്യവ്യക്തികളാണ്. അവരെയും ഈശ്വരരൂപത്തിലാണ് നാം കാണേണ്ടത്. സാധാരണ എല്ലാ മനുഷ്യരെയും ബഹുമാനിക്കുന്നതുപോലെ അവ രെയും ബഹുമാനിക്കണം. മനുഷ്യന്റെ അന്തസ്സ് എന്നു പറയുന്നത് കുട്ടിക്കും ഉണ്ട്. അത് എടുത്തു കളയുവാൻ സാധ്യമല്ല എന്ന ഒരു കാര്യം ആദ്യമായിട്ട് ഞാനൊന്ന് പറയട്ടെ.

രണ്ടാമത് കുട്ടികളെ സംബന്ധിച്ചിടത്തോളം ഇന്നത്തെ പ്രധാനമായ ഒരു പ്രശ്നം അവരുടെ ആരോഗ്യമാണ്. ഭാരതത്തിൽ കുട്ടികളുടെ ആരോഗ്യത്തെ വേണ്ടവിധം സംരക്ഷിക്കാത്തതു മൂലം അനേകായിരം ശിശുക്കൾ പ്രായമാകുന്നതിനു മുമ്പു തന്നെ മരിച്ചുപോകുന്നതായിട്ട് കണക്കുകളിൽ കാണുന്നുണ്ട്. കുട്ടികളുടെ ആരോഗ്യം സംരക്ഷിക്കുന്ന കാര്യത്തിൽ ഗവൺമെന്റ് മുൻകൈയെടുത്ത് പലതും ചെയ്തിട്ടുണ്ട്. എങ്കിലും കുട്ടികളോടുള്ള സമീപനത്തിൽ അവരെ വേണ്ടവിധം നോക്കുക, അവരുടെ ആരോഗ്യം സംരക്ഷിക്കുക എന്നുള്ളത് ഗവൺമെന്റിന്റെ മാത്രം ചുമതലയല്ല. മാതാപിതാക്കന്മാരുടെ കൂടെ ചുമതലയാണ്. മാതാപിതാക്കന്മാർ അക്കാര്യത്തിൽ ശുഷ്കാന്തിയായി പ്രവർത്തിച്ചില്ലെങ്കിൽ വലിയ കുഴപ്പമുണ്ടാകും. അതോട് അനുബന്ധിച്ച് പറയാനുള്ളത്, വടക്കേയിന്ത്യയിൽ പെൺകുട്ടികളോട് പ്രത്യേകിച്ചും വിവേചനപരമായിട്ടാണ് പെരുമാറുന്നത് (കേരളത്തിൽ എത്രമാത്രമുണ്ടെന്ന് എനിക്ക് അറിഞ്ഞുകൂടാ). പെൺകുട്ടികൾ അങ്ങ് മരിച്ചുപോയാലും നഷ്ടമൊന്നുമില്ല; ആൺകുട്ടികളാണെങ്കിൽ കുടുംബത്തിന് വരുമാനം വർദ്ധിക്കുവാൻ ഉപകരിക്കും എന്ന മനോഭാവത്തോടുകൂടി പല സ്ഥലങ്ങളിലും പെൺകുട്ടികളെ നിർദയമായിട്ട് അവഗണിക്കുന്ന ഒരവസ്ഥ ഉണ്ട് എന്നുള്ളത് പരമാർത്ഥമാണ്. കേരളത്തിൽ അത് അത്രയും ഇല്ല എന്നു തോന്നുന്നു.

മനുഷ്യകുഞ്ഞുങ്ങളെ സംബന്ധിച്ച് ഒരു പ്രത്യേകതയുണ്ട്. ഒരു പശുവിന് ഒരു കിടാവുണ്ടായി കഴിഞ്ഞാൽ, പെറ്റുവീണാൽ ഒരു മിനിറ്റിനകത്ത് ആ കിടാവ് ചാടിയെഴുന്നേറ്റ് തന്നെത്താനെ നടക്കാൻ തുടങ്ങും. മനുഷ്യക്കുഞ്ഞാണെങ്കിലോ പെറ്റുവീഴുമ്പോൾ പൂർണമായും നിസഹായ അവസ്ഥയിലാണ്. അതിനെക്കൊണ്ട് കരയാനല്ലാതെ വേറെയൊന്നും സാധ്യമല്ല. ഇത് മനുഷ്യപ്രതിഭാസത്തിന്റെ ഒരു പ്രത്യേകതയാണ്. മൃഗങ്ങൾക്ക് വളരെ ഹ്രസ്വമായ ഒരു ശൈശവമേ ഉള്ളു. ആ ശൈശവ കാലത്ത് പ്രധാനമായിട്ടുള്ള ചില കാര്യങ്ങളൊക്കെ സമ്പാദിച്ചിട്ട് അവർ പെട്ടെന്ന് പ്രായമായവരുടെ കൂട്ടത്തിൽ ചേരും. പക്ഷേ മനുഷ്യക്കുഞ്ഞ് 20 വർഷം മറ്റുള്ളവരെ ആശ്രയിച്ച് ജീവിച്ച് സ്വന്തമായി നിലനിൽക്കാനുള്ള കഴിവ് സമ്പാദിക്കുന്നു. എന്തുകൊണ്ടാണ് പ്രകൃതി മനുഷ്യനെ ഇങ്ങനെ സൃഷ്ടിച്ചിട്ടുള്ളത്? കാള കിടാവിനെയും കോഴിക്കുഞ്ഞിനെയും പോലെ പെറ്റുവീണാൽ ഉടനെ, അല്ലെങ്കിൽ മുട്ട വിരിഞ്ഞാൽ ഉടനെ സ്വന്തം കാര്യം നോക്കാനുള്ള കഴിവ് മനുഷ്യക്കുഞ്ഞിനും കൂടി കൊടുത്തിരുന്നെങ്കിൽ എത്ര നല്ലതായിരുന്നുവെന്ന് നിങ്ങൾക്ക് തോന്നിയേക്കാം. അങ്ങനെ കൊടുക്കാഞ്ഞതിന് പ്രത്യേക കാരണമുണ്ട്. ഈ പത്തോ ഇരുപതോ വർഷക്കാലം മറ്റുള്ളവരെ ആശ്രയിച്ചു ജീവിക്കുന്ന കാലത്താണ് ഒരു മനുഷ്യ പ്രതിഭാസത്തിന്റെ മനുഷ്യത്വം ഉരുത്തിരിയുന്നത്. നീണ്ട കാലത്തെ വിദ്യാഭ്യാസം, അതിൽ കൂടി മാത്രമാണ് ഒരു മനുഷ്യൻ മനുഷ്യനായി തീരുന്നത്. അപ്പോൾ കുട്ടികളെ നാം ശരിയായിട്ട് രൂപവൽക്കരിക്കുകയാണെങ്കിൽ ഒരു നല്ല സമൂഹം നമുക്ക് ഉണ്ടാകും. നേരെ മറിച്ച് കുട്ടികളുടെ കാര്യത്തിൽ നമ്മൾ വരുത്തുന്ന വീഴ്ചകൾ സമൂഹത്തെ മുഴുവൻ ബാധിക്കും. ഒരു മനുഷ്യക്കുഞ്ഞിനെ മനുഷ്യനാക്കിയെടുക്കുന്ന പ്രക്രിയയിൽ മൂന്നു വശങ്ങളാണുള്ളത്. ഒന്ന്, കുടുംബം; രണ്ട്, വിദ്യാഭ്യാസം/വിദ്യാലയം; മൂന്ന്, സമൂഹം. ഇത് മൂന്നും കൂടിയാണ് ഒരു കുഞ്ഞിന്റെ മനസ്സും മനോഭാവവും രൂപവൽക്കരിക്കുന്നത്. അതിലാണിന്ന് നമുക്ക് വലിയ പ്രശ്നങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കുന്നത്. സ്കൂളിലായാലും സമൂഹത്തിലായാലും കുടുംബത്തിലായാലും തെറ്റായ മനോഭാവങ്ങൾ മാതാപിതാക്കന്മാരിലും, സ്കൂളധികാരികളിലും, സമൂഹത്തിന്റെ കാര്യങ്ങൾ കരുപ്പിടിപ്പിക്കുന്നവരിലും ഉണ്ടാകുമ്പോൾ അതനുസരിച്ച് ഈ മനുഷ്യ പ്രതിഭാസത്തിന്റെ രൂപവൽക്കരണത്തിൽ വളരെയധികം വൈകല്യങ്ങൾ വന്നുചേരുന്നുണ്ട്. ഒരു ചെറിയ ഉദാഹരണം ഞാൻ പറയാം.



നമ്മുടെ ഭാരതത്തിൽ 1930-ൽ ഉണ്ടായ ഒരു യഥാർത്ഥ സംഭവമാണ് - Kamala The Wolf Child ന്റെ കഥ. നിങ്ങളിൽ കുറെപ്പേരെങ്കിലും ഈ കഥ വായിച്ചുകാണും. അന്നത്തെ കാലത്തെ എല്ലാ സൈക്കോളജി ടെസ്റ്റ് ബുക്കുകളിലും ഉണ്ടായിരുന്നു Kamala The Wolf Child ന്റെ കഥ. ഒരു ആദിവാസി സ്ത്രീക്ക് ഒരു കുഞ്ഞുണ്ടായ സമയത്ത് ആ കുഞ്ഞിനെ അവർ, കാട്ടിൽ കൊണ്ടുപോയി ഉപേക്ഷിച്ചു. കുടിക്കാനുള്ള പാൽ മാത്രം അതിന്റെ വായിൽ വച്ചുകൊടുത്തിട്ട് അവിടെ ഇട്ടിട്ട് പോന്നു. ആ കുഞ്ഞ് കിടന്ന് കരയാൻ തുടങ്ങിയപ്പോൾ ചെന്നായ്ക്കളുടെ ഒരു വ്യൂഹം അതിലെ വന്നു. ഒരു അമ്മ ചെന്നായും അതിന്റെ എട്ടോ പത്തോ കുട്ടികളുമടങ്ങുന്നതാണാ കൂട്ടം. ഈ മനുഷ്യക്കുഞ്ഞ് നിസ്സഹായമായി കിടന്ന് കരയുന്നതു കണ്ടപ്പോൾ അമ്മ ചെന്നായയ്ക്ക് മാതൃസഹജമായ അനുകമ്പ തോന്നിയിട്ട് ഈ കുഞ്ഞിനെ എടുത്തുകൊണ്ടുപോയി അതിന്റെ സ്വന്തം വയറ്റിൽ വച്ചു വളർത്തിയെടുത്തു. ആ കുഞ്ഞ് ചെന്നായ് കുഞ്ഞുങ്ങളുടെ ഇടയ്ക്കാണ് വളർന്നുവന്നത്. ഒരു പത്ത് പതിമൂന്ന് കൊല്ലം കഴിഞ്ഞപ്പോൾ ഈ ആദിവാസികൾ നോക്കുമ്പോൾ, ഒരു കൂട്ടം ചെന്നായ്ക്കൾ നടക്കുന്നു. ആ കൂട്ടത്തിൽ ഒരെണ്ണത്തിന്റെ മുഖം മനുഷ്യന്റേതുപോലെയിരിക്കുന്നു. നീണ്ട തലമുടി താഴേക്കു വീണുകിടക്കുന്നു, നാലു കാലിലാണ് നടക്കുന്നതെങ്കിലും മനുഷ്യനാണെന്ന് തോന്നുന്ന ഒരു പ്രതിഭാസമാണത് എന്നു കണ്ടപ്പോൾ ആദിവാസികൾ ഭയപ്പെട്ടു. ഇത് എന്തോ ഒരു പൈശാചിക പ്രതിഭാസമാണെന്ന് അവർ കരുതി. ആ സമയത്ത് സമൂഹത്തിലുണ്ടായിരുന്ന ചില ആളുകൾ ഈ കുഞ്ഞിനെ എങ്ങനെയെങ്കിലും പിടിച്ചെടുത്ത് മനുഷ്യസമൂഹത്തിലേക്ക് കൊണ്ടുവരണമെന്നും, ഇതൊരു മനുഷ്യക്കുഞ്ഞായിരിക്കുവാൻ വഴിയുണ്ടെന്നും പറഞ്ഞ് ഇറങ്ങിതിരിച്ചു. ആ കുഞ്ഞിനെ പിടിച്ചെടുക്കുവാൻ ശ്രമിച്ച സമയത്ത്, അമ്മ ചെന്നായ് ഒരു കാരണവശാലും ആ കുഞ്ഞിനെ വിട്ടുകൊടുക്കാതെ ആ മനുഷ്യരെ ആക്രമിക്കുവാൻ ശ്രമിച്ചു. അവസാനം അമ്മ ചെന്നായയെ കൊന്നിട്ടാണ് ആ കുഞ്ഞിനെ മനുഷ്യസമൂഹത്തിലേക്ക് കൊണ്ടുവന്നത്. മനുഷ്യസമൂഹത്തിൽ കൊണ്ടുവന്ന് അതിന് കമല എന്നു പേരുമിട്ടു. മനുഷ്യന്റെ ഭക്ഷണം കൊടുത്താൽ ആ കുട്ടി കഴിക്കുകയില്ല. നീണ്ട നഖങ്ങൾ കൊണ്ട് ചെല്ലുന്നവരെയെല്ലാം മാന്താനും കടിക്കാനും ശ്രമിക്കും. മനുഷ്യ ശബ്ദമല്ല ചെന്നായ്ക്കളുടെ ശബ്ദമാണ് ഉണ്ടാക്കുന്നത്. ആ കുഞ്ഞ് രണ്ടു വർഷത്തോളം മനുഷ്യസമൂഹത്തിൽ വളർത്തപ്പെട്ടുവെങ്കിലും അവസാനം മരിച്ചുപോയി. ഈ കഥ ഞാൻ പറഞ്ഞതിന്റെ കാരണം ആ കുഞ്ഞിന്റെ സ്വഭാവം രൂപവൽക്കരിക്കപ്പെട്ടത് അത് ആരുടെ കൂടെ വളർന്നുവോ, ആ ചെന്നായ് കുഞ്ഞുങ്ങളുമായിട്ടുള്ള സമ്പർക്കം മൂലമാണ്. നമ്മുടെയുമെല്ലാം സ്വഭാവം രൂപവൽക്കരിക്കുന്നത് ഇങ്ങനെയാണ്. നാം ആരുമായി സമ്പർക്കം പുലർത്തുന്നുവോ അവരിൽ നിന്നാണ് നമ്മുടെ മനോഭാവങ്ങളും ആശയങ്ങളും ചിന്താരൂപങ്ങളുമൊക്കെ ഉരുത്തിരിയുന്നത്. കുടുംബത്തിലെയും വിദ്യാലയത്തിലെയും സമൂഹത്തിലെയും സാമൂഹ്യ സമ്പർക്കത്തിൽ കൂടി കരുപ്പിടിപ്പിക്കപ്പെട്ടിട്ടുള്ളവരാണ് നാമെല്ലാവരും.

സമൂഹത്തിലുള്ള വൈകല്യങ്ങൾ, കുടുംബത്തിലുള്ള വൈകല്യങ്ങൾ, വിദ്യാലയത്തിലുള്ള വൈകല്യങ്ങൾ തുടങ്ങിയവ മനുഷ്യരാശിയെത്തന്നെ കരുപ്പിടിപ്പിക്കുന്നതിൽ പ്രധാനമായ ഒരു ഭാഗഭാഗിത്വം വഹിക്കുന്നുണ്ട്. അതിനെക്കുറിച്ച് നാം മനസ്സിലാക്കുകയും സമൂഹത്തിൽ തന്നെ മനോഭാവത്തിൽ മൗലീകമായ പരിവർത്തനം വരികയും വേണം. നാമോരോരുത്തരും സ്വാർത്ഥപരന്മാരായി ജീവിക്കുന്ന സമയത്ത് നമ്മുടെ കുഞ്ഞുങ്ങൾക്ക് സ്വാർത്ഥം ഉണ്ടാകരുതെന്ന് പറഞ്ഞാൽ നടക്കില്ല. സമൂഹത്തിലുള്ള മനോഭാവങ്ങളും മൂല്യങ്ങളുമാണ് കുഞ്ഞുങ്ങൾക്കും കിട്ടുന്നത്. അതുകൊണ്ട് കുഞ്ഞുങ്ങളെ സംരക്ഷിക്കുവാനുള്ള പ്രധാനമായ ഉപാധി സമൂഹത്തിൽ തന്നെ മനുഷ്യൻ മനുഷ്യനോട് മനുഷ്യത്വത്തോടുകൂടെ പെരുമാറുക എന്നുള്ളതാണ്. ഇന്ന് അത് പൊയ്ക്കഴിഞ്ഞിട്ട് കമ്പോള വ്യവസ്ഥിതിയുമൊക്കെ വന്നിട്ട് എല്ലാവരും പണത്തിനുവേണ്ടി എന്തും ചെയ്യാം, കുഞ്ഞുങ്ങളെ വിൽക്കാം, സ്വന്തബന്ധങ്ങളെ ത്യാഗം ചെയ്യാം എന്നുള്ള ഒരു മൂല്യ വ്യവസ്ഥിതിയിലാണ് ജീവിക്കുന്നത്. ഈ ഒരു സാഹചര്യത്തിലേക്ക് സമൂഹം വന്നിരിക്കുകയാണെങ്കിൽ കുഞ്ഞുങ്ങളും ആ വിധത്തിലേ വളർന്നു വരികയുള്ളു. അതുകൊണ്ട് എനിക്ക് പറയാനുള്ളത്, കുഞ്ഞുങ്ങളുടെ ഭാവിഭാഗധേയമാണ് നാം അന്വേഷിക്കുന്നതെങ്കിൽ സമൂഹത്തിൽ മൗലീകമായ പരിവർത്തനങ്ങൾ വന്നിട്ട് മനുഷ്യത്വമുള്ള മനോഭാവങ്ങൾ ഇവിടെ കൂടുതലായി വളർന്നുവരണം. എങ്കിൽ മാത്രമേ കുഞ്ഞുങ്ങളുടെ ഉത്കർഷം ശരിയായിട്ട് ഉണ്ടാവുകയുള്ളു.

*(കോട്ടയം ജവഹർ ബാലഭവനിൽ നടന്ന 'കുട്ടികളുടെ അവകാശങ്ങൾ' എന്ന സെമിനാറിൽ ചെയ്ത ഉദ്ഘാടനപ്രസംഗം, 1995)*

❑



# ഉള്ളടക്കം

# 1 തീർത്ഥാടനത്തിന്റെ തുടക്കം

**ആ**യിരത്തിത്തൊള്ളായിരത്തി നാല്പത്തിഏഴ് ഒക്ടോബർ മാസം. ഭാരതം സ്വതന്ത്രയായിട്ട് രണ്ടു മാസം തികയുന്നതേയുള്ളു. എറണാകുളത്തെ പ്രശസ്ത ഡോക്ടറായിരുന്ന പോൾ പുത്തൂരാൻ നിര്യാതനായതിന്റെ പിറ്റേദിവസം. രാവിലെ പത്തുമണിക്കാണ് ശവസംസ്ക്കാരം നടന്നത്. തലേദിവസം വൈകുന്നേരം നാലുമണിക്ക് ടെന്നീസ് റാക്കറ്റുമായി ക്ലബ്ബിലേക്ക് നടന്നുപോയ ആളാണ്. ക്ലബ്ബിന്റെ ഗേറ്റിനു സമീപം ഹൃദയസ്തംഭനം മൂലം മരിച്ചുവീഴുകയാണുണ്ടായത്.

ശവസംസ്ക്കാരത്തിൽ പങ്കെടുത്തതിനു ശേഷം പോൾ വർഗീസും സുഹൃത്തും ഷൺമുഖം റോഡിലൂടെ മുമ്പോട്ടു നടന്നു. ഷൺമുഖം റോഡ് അന്ന് കായലിനരികിലായിരുന്നു. കായലിനെ റോഡിൽ നിന്നു വേർതിരിക്കുന്ന മതിലിലിരുന്ന് പടിഞ്ഞാറോട്ട് നോക്കിയാൽ മിഴിക്ക് മുമ്പിൽ തെളിഞ്ഞു വരുന്ന ദൃശ്യം ഹൃദയഹാരിയായിരുന്നു. ബോൾഗാട്ടി പാലസ്, പോഞ്ഞിക്കര എന്നീ തുരുത്തുകളിൽ നിറഞ്ഞു നിൽക്കുന്ന തെങ്ങുകൾ, കായലിന്റെ ഓളങ്ങൾ, അങ്ങകലെ കായൽ ചെന്നു കടലിലേക്കു ചേരുന്ന ഭാഗം, ഒരു വശത്ത് വെല്ലിങ്ടൺ ദ്വീപ്, റോഡിന്റെ മറുവശത്ത് മേനകാ തീയേറ്റർ. ഹൃദയഹാരിയായ ഈ ദൃശ്യങ്ങളൊന്നും ശ്രദ്ധിക്കാതെ കായലിലെ ഓളങ്ങൾ ഇളകുന്നതുപോലെ പ്രക്ഷുബ്ധമായ മനസ്സുമായി നടന്ന പോൾ വർഗീസിന് ജീവിതത്തോടപ്പോൾ ഒരു താത്വിക മനോഭാവമാണുണ്ടായത്.

"മനുഷ്യ ജീവിതം ക്ഷണികം. എവിടെ തിരിഞ്ഞാലും കാണുന്നത് മരണത്തെയാണ്. പിന്നെയെന്താണ് ഈ ജീവിതത്തിന്റെ അർത്ഥം? എന്താണ് ജീവിതത്തിന്റെ ഉദ്ദേശ്യം?"

മരണം.......... എന്താണ് മരണം? ജീവിതത്തിന്റെ പരമമായ ദുഃഖമോ? മരണം വരുന്നതുവരെയുള്ള ജീവിതം സുഖകരമാണോ? അല്ല, ജീവിതം സുഖദുഃഖ സങ്കുലം. എങ്കിൽ മരണമെങ്ങനെ പരമമായ ദുഃഖമാകും?

എന്തോ അന്വേഷണത്തിന്റെ ആരംഭമാണിത്. അല്ലെങ്കിൽ എല്ലാ വ്യഥകളും വലിച്ചെറിഞ്ഞിട്ട് പോസ്റ്റൽ ഡിപ്പാർട്ട്മെന്റിലെ ജോലിയിൽ തന്നെ തുടരണം. അതു സാദ്ധ്യമാണോ? അതിനുള്ള എല്ലാ സൗകര്യങ്ങളുമുണ്ട്.

ഇനി അന്വേഷിക്കാനാണെങ്കിൽ, എവിടെവരെ അന്വേഷിക്കണം? പലരെയും പോലെ അന്വേഷിക്കുന്നു എന്ന സംതൃപ്തിയോടെ സ്വന്തം മനസ്സിൽ സ്വയം ഒരു പ്രതിച്ഛായയുണ്ടാക്കി കഴിഞ്ഞുകൂടണോ? അതിൽ അർത്ഥമില്ല. ആ സംതൃപ്തിയേക്കാൾ അന്വേഷിക്കുന്നതിലെ അസംതൃപ്തിയാണ് നല്ലത്.

പോൾ വർഗീസും സുഹൃത്തും ഷൺമുഖം റോഡിലുള്ള മാത്യു ചൂളയ്ക്കലിന്റെ റേഡിയോഷോപ്പിലേക്ക് കയറി.



പോൾ വർഗീസിന് കമ്പിത്തപാൽ ഓഫീസിലാണു ജോലി. ട്രേഡ് യൂണിയൻ നേതാവ് കൂടിയാണദ്ദേഹം. ജീവിതത്തെക്കുറിച്ചുള്ള വിവിധ വീക്ഷണങ്ങളെക്കുറിച്ച് ചിന്തിക്കുകയും സംസാരിക്കുകയും ചെയ്യുന്നതിനിടയിൽ അദ്ദേഹത്തോട് സുഹൃത്തായ മാത്യു ചോദിച്ചു:

"എനിയ്ക്കൊന്ന് ആലുവാ വരെ പോയിട്ടു വരണം. വരുന്നോ? ഉച്ചയോടുകൂടി തിരികെയെത്താം."

"ഓഹോ, കാറിനകത്തു കയറി ഇരുന്നാൽ മതിയല്ലോ, രണ്ടു മണിക്ക് എനിക്ക് ഡ്യൂട്ടിക്ക് കയറേണ്ടതാണ്."

"അതു ഞാനേറ്റു. എനിക്കുച്ചയ്ക്ക് തിരികെ വന്നിട്ടുവേണം ഊണു കഴിയ്ക്കുവാൻ" മാത്യു പറഞ്ഞു. ശവസംസ്ക്കാരത്തിനുശേഷം ഒരു മാറ്റം വർഗീസ് ആഗ്രഹിച്ചതാണ്. അതുകൊണ്ടാണ് അദ്ദേഹം ഉടൻ തന്നെ സമ്മതം മൂളിയത്. ഈ സമയത്ത് സമീപത്തുള്ള ഇന്ത്യൻ എയർലൈൻസ് ഓഫീസിലെ ഒരുദ്യോഗസ്ഥൻ ഒരു വെള്ളക്കാരനെയും കൊണ്ട് കടയിലേക്കു കയറിവന്നു. ഉദ്യോഗസ്ഥൻ വിദേശീയനെ പരിചയപ്പെടുത്തി. "ഇദ്ദേഹത്തിന് ആലുവാ വരെ പോകണം. അവിടെയെത്താൻ ഏതു ബസ്സിൽ കയറണമെന്നു പറഞ്ഞുകൊടുക്കാമോ?"

"ഞങ്ങളിപ്പോൾ കാറിൽ ആലുവായ്ക്ക് പോകുവാൻ തയ്യാറായി നില്ക്കുകയാണ്. ഒരു പത്തു മിനിറ്റു സമയത്തെ താമസമേയുള്ളു. ചെറിയ കാറാണ്. അസൗകര്യം തോന്നുകയില്ലെങ്കിൽ ഞങ്ങളുടെ കൂടെ വന്നാലും" മാത്യു പറഞ്ഞു.

ആ പത്തു മിനിറ്റുകൊണ്ട് പോൾ വർഗീസൊരു നൂറു ചോദ്യം സായ്പിനോട് ചോദിച്ചു. അദ്ദേഹം കനേഡിയനാണെങ്കിലും എത്യോപ്യയിലാണ് ജോലി. ഡോ. റോബർട്ട് എൻ. തോംസൺ എന്നാണ് പേര്. എത്യോപ്യയിൽ നിന്ന് ഒരു "ഡിപ്ലോമാറ്റിക്" ആവശ്യത്തിനുവേണ്ടി ഇൻഡ്യയിൽ വന്നിരിക്കുകയാണ്. എത്യോപ്യയെപ്പറ്റിയും ഹെയ്‌ലി സെലാസി ചക്രവർത്തിയെപ്പറ്റിയും വിവരങ്ങൾ ശേഖരിക്കുവാൻ വർഗീസിന് ആഗ്രഹം തോന്നി. എത്യോപ്യയിലെ ജനങ്ങൾ, അവരുടെ ഭാഷ, ഹെയ്‌ലി സെലാസി ചക്രവർത്തി, ഇറ്റാല്യൻ ക്രൂരതകൾ തുടങ്ങിയ പല വിഷയങ്ങളെക്കുറിച്ചും അവർ തമ്മിൽ സംസാരിച്ചു.

പോൾ വർഗീസും സുഹൃത്തും തോംസണും കൂടി ആലുവായിലേയ്ക്കു യാത്ര പുറപ്പെട്ടു. കാറിലിരുന്നും വർഗീസ് എത്യോപ്യയെപ്പറ്റി പലവിധ ചോദ്യങ്ങൾ ചോദിച്ചുകൊണ്ടിരുന്നു. പത്തു മിനിറ്റിനകം കാർ കൊച്ചിയുടെ അതിർത്തി കടന്ന് തിരുവിതാംകൂറിനുള്ളിൽ പ്രവേശിച്ചു. ആലുവാ അന്ന് തിരുവിതാംകൂർ രാജ്യത്തിലാണ്. ഇടപ്പള്ളി പാലത്തിനടുത്തെത്തിയപ്പോൾ ഒരു ദാരുണ സംഭവം അവർ കണ്ടു. പെട്ടെന്നു കാർ നിർത്തി. അവിടെ റോഡിൽ ഒരു അപകടം സംഭവിച്ചിരിക്കുന്നു. ഒരു തിരുവിതാംകൂർ മിലിട്ടറി ട്രക്ക് പാലത്തിലേക്കുള്ള പ്രവേശനത്തിങ്കൽ ഒരു കാളവണ്ടിയുടെ മേൽ ചെന്നിടിക്കാൻ പരുവത്തിലായി. കാളവണ്ടിയിലിടിക്കാതെ തെന്നിമാറാനുള്ള ശ്രമത്തിൽ ട്രക്ക് റോഡിൽ നിന്ന് പാളി, ഇരുപതടി താഴെ പാടത്തേക്ക് വീണു. ട്രക്കിനകത്തു യാത്ര ചെയ്തിരുന്ന പട്ടാളക്കാരിൽ പലരും വാഹനത്തിൽ നിന്നു തെറിച്ചു പാടത്തു വീണുകിടക്കുന്നു. അവരിൽ ഒരാളുടെ ശിരസ്സിൽ നിന്ന് രക്തം ഊർന്നുവീഴുന്നുണ്ട്. ഒരു ചെറിയ ആൾക്കൂട്ടം അവിടെയുണ്ട്. പക്ഷേ ആരും മുറിവേറ്റവരെ

സഹായിക്കുവാൻ മുതിരുന്നില്ല.

തോംസണ് ഈ കാഴ്ച കണ്ടിട്ട് സഹിക്കുന്നില്ല: "എന്താണാരും ഇവരെ സഹായിക്കാത്തത്? പ്രഥമശുശ്രൂഷ നൽകാത്ത പക്ഷം ആ മനുഷ്യൻ മരിക്കും."

മാത്യു പറഞ്ഞു: "തിരുവിതാംകൂർ പോലീസുമായോ മിലിട്ടറിയുമായോ ഇടപെടാൻ ആർക്കും ധൈര്യമില്ല."

സർ സി. പി. രാമസ്വാമി അയ്യർ തിരുവിതാംകൂർ ഭരിക്കുന്ന കാലഘട്ടമാണ്. കൊച്ചി നിവാസികൾക്ക് തിരുവിതാംകൂർ പോലീസിനെ വലിയ ഭയമാണ്. അതുകൊണ്ടാണ് എല്ലാവരും കാഴ്ചക്കാരെപ്പോലെ നോക്കിനിൽക്കുന്നത്. പട്ടാളക്കാരെ സഹായിച്ചാൽ വന്നേക്കാവുന്ന ഭവിഷ്യത്തുകളെക്കുറിച്ച് തോംസണെ പറഞ്ഞു മനസ്സിലാക്കുവാൻ പോൾ വർഗീസ് ശ്രമിച്ചു. പക്ഷേ, തോംസൺ അതൊന്നും കേട്ട് പിന്നോട്ടു മാറുന്നില്ല. മാത്യു മലയാളത്തിൽ വർഗീസിനോടു പറഞ്ഞു: "തിരുവിതാംകൂർ പോലീസുമായി യാതൊരിടപാടും നമുക്കുവേണ്ട. കോടതിയിൽ പോകാനും സാക്ഷിപറയാനും ഞാനില്ല."

"എന്തു ചെയ്യാൻ കഴിയുമെന്നു നോക്കാൻ ഞാൻ ഇറങ്ങുകയാണ്" എന്നു പറഞ്ഞുകൊണ്ട് തോംസൺ റോഡിൽ നിന്നു ചാടി പാടത്തെത്തി. "ഞാനും കൂടെ വരുന്നു" എന്നറിയിച്ചുകൊണ്ട് അതിന്റെ പുറകെ വർഗീസും ഇറങ്ങി. കുറച്ചു തുണിയും വെള്ളവും സംഘടിപ്പിക്കുവാൻ അവർ കൂടിനിന്നവരിൽ ചിലരെ പ്രേരിപ്പിച്ചു. ആ മനുഷ്യന്റെ മുറിവ് വൃത്തിയാക്കി വച്ചു കെട്ടി. തോംസൺ ഒരു അസ്ഥിരോഗ ഡോക്ടറാണെന്നു പിന്നീടു മാത്രമാണു വർഗീസ് മനസ്സിലാക്കിയത്. ഇതിനിടയിൽ മാത്യു കാറിൽ ആലുവായിലേയ്ക്ക് പോയി ആശുപത്രിയിൽ നിന്നും ഒരു ആംബുലൻസ് കൊണ്ടുവന്നു. എല്ലാംകൂടി 20 മിനിറ്റു സമയമേ എടുത്തുള്ളു. ഇതിനിടയിൽ തോംസണും വർഗീസും തമ്മിൽ ഒരു ബന്ധം വളർന്നു.

അവർ യാത്ര തുടർന്നു. തന്റെ വാസ്തവത്തിലുള്ള ലക്ഷ്യം കോട്ടയമാണെന്നും, ആ സ്ഥലത്തേക്കു ബസ്സിൽ പോകുന്നതിനാണ് ആലുവായിലേക്കു വരുന്നതെന്നും കാറിൽ വച്ചു തോംസൺ പറഞ്ഞു. ആംഗ്ലിക്കൻ സഭയിലെ ബിഷപ്പ് സി. കെ. ജേക്കബിനെ സന്ദർശിക്കാനാണ് അദ്ദേഹം പോകുന്നത്. തോംസൺ ആലുവാ ബസ്സ്റ്റാൻഡിൽ ഇറങ്ങി. താൻ വന്ന കാര്യം സാധിക്കാൻ മാത്യു ടൗണിലേക്ക് പോയപ്പോൾ, തോംസൺ ടിക്കറ്റ് എടുക്കുവാൻ വർഗീസിനെ നിയോഗിച്ചു. ടിക്കറ്റ് വാങ്ങിക്കഴിഞ്ഞപ്പോൾ സമയം പന്ത്രണ്ടര കഴിഞ്ഞു. മാത്യു വേഗം തന്നെ തിരികെ വന്നു. വർഗീസിന് ടെലിഗ്രാഫ് ഓഫീസിൽ ജോലിക്ക് സമയത്തെത്തണം. അദ്ദേഹം കാറിൽ കയറിയിരുന്നു. തോംസൺ, മാത്യുവിനോടു യാത്ര പറഞ്ഞു. അനന്തരം അദ്ദേഹം വർഗീസിന്റെ അടുത്തേക്കു നീങ്ങി, അദ്ദേഹത്തിന്റെ കരങ്ങൾ കൈയിലെടുത്തുകൊണ്ട് "എനിക്കു താങ്കളിൽ മതിപ്പുതോന്നുന്നു" എന്നു പറഞ്ഞ് യാത്ര ചോദിക്കുന്ന കൂട്ടത്തിൽ ഒരു വിസിറ്റിംഗ് കാർഡ് വർഗീസിനു കൊടുത്തു. "ഡോ. ആർ. എൻ. തോംസൺ, പ്രാദേശിക വിദ്യാഭ്യാസ ഡയറക്ടർ, ആഡിസ് അബാബ" എന്നാണ് മേൽവിലാസം. ഡിപ്ലോമാറ്റിക് ആവശ്യത്തിന് വന്നതാണെന്നു പറഞ്ഞപ്പോൾ വിദേശകാര്യവകുപ്പിലെ ഒരുദ്യോഗസ്ഥനായിരിക്കുമെന്നാണ് വർഗീസ് കരുതിയിരുന്നത്. അദ്ദേഹത്തിന്റെ സംശയം മനസ്സിലാക്കിയിട്ടെന്നപോലെ തോംസൺ പറഞ്ഞു:



"എത്യോപ്യൻ വിദ്യാഭ്യാസവകുപ്പിലേക്കു കുറെ ഇന്ത്യൻ അദ്ധ്യാപകരെ തിരഞ്ഞെടുക്കുന്നതിനായിട്ടാണ് ഞാൻ വന്നിട്ടുള്ളത്. പരസ്യം ഈ ആഴ്ച പത്രങ്ങളിൽ വരും. താങ്കളുടെ ശുപാർശ സഹിതം താങ്കളുടെ സുഹൃത്തുക്കളിലാരെങ്കിലും അപേക്ഷിക്കുന്ന പക്ഷം അവരുടെ കാര്യം പ്രത്യേകം പരിഗണിക്കുന്നതാണ്."

ഒരു പുതിയ സാഹചര്യം നൽകിയാൽ ഒരു പുതിയ ജീവിതം ആരംഭിക്കാമെന്നു ദൈവത്തോടു ചെയ്ത വാഗ്ദാനം ഉൾപ്പെടെ പല കാര്യങ്ങൾ ഒരു മിന്നായം പോലെ വർഗീസിന്റെ മസ്തിഷ്കത്തിലൂടെ കടന്നുപോയി. ചിന്തിക്കാൻ അധികം സമയമില്ല. വർഗീസിന്റെ വായിൽ നിന്നും ഈ വാക്കുകൾ പൊട്ടി വീണു: "സ്നേഹിതന്മാരുടെ കാര്യം എനിക്കു നിശ്ചയമില്ല, എന്നാൽ എത്യോപ്യയിൽ വന്നു പഠിപ്പിക്കുവാൻ ഞാൻ തയ്യാറാണ്."

കമ്പിത്തപാൽ വകുപ്പിലെ ഉദ്യോഗം ജീവിതത്തൊഴിലായിട്ടാണ് അന്നുവരെ വർഗീസ് കരുതിയിരുന്നത്. നാടുവിട്ടു ദൂരെപ്പോവുക എന്നത് ആ നിമിഷം വരെ അദ്ദേഹത്തിന്റെ ഭാവനയിൽ പോലും ഉണ്ടായിരുന്നതല്ല. പിന്നെ ഈ വാക്കുകൾ എങ്ങനെ അദ്ദേഹത്തിന്റെ നാവിൽ നിന്നും വന്നു? ഈശ്വരൻ തോന്നിച്ചതായിരിയ്ക്കണമെന്ന് അദ്ദേഹം വിശ്വസിച്ചു. കാരണം തന്റെ സുഹൃത്തുക്കളുടെ ഇടയിൽ നിന്നും മാറിനിന്ന് ജീവിതത്തെ മുൻവിധികൾ ഒന്നും കൂടാതെ വീക്ഷിക്കുവാനുള്ള അവസരം നൽകണമേയെന്ന് വർഗീസ് ദൈവത്തോട് കുറച്ചുനാളായി പ്രാർത്ഥിച്ചുകൊണ്ടിരിക്കുകയായിരുന്നു. താൻ ആവശ്യപ്പെട്ടത് തനിക്ക് ദൈവം തന്നു എന്ന് അദ്ദേഹം വിശ്വസിച്ചു.

"കളി പറയാതെ. സമയം പന്ത്രണ്ടേമുക്കാലായി. തമാശയൊക്കെ കളഞ്ഞ് രണ്ടു മണിക്കുമുമ്പ് ജോലിസ്ഥലത്തെത്താൻ നോക്കൂ" എന്ന് തോംസൺ ചിരിച്ചുകൊണ്ട് പറഞ്ഞു.

"തമാശയൊന്നുമല്ല. കാര്യമായിട്ടു തന്നെയാണ്" പോൾ വർഗീസ് സഗൗരവമാണ് മറുപടി പറഞ്ഞത്.

"കാറിൽ നിന്നു പുറത്തിറങ്ങി അത് തെളിയിക്കുക" തോംസൺ ആവശ്യപ്പെട്ടു.

വർഗീസ് പെട്ടെന്ന് പുറത്തിറങ്ങി. തനിക്കുവേണ്ടി കാത്തുനില്ക്കാൻ മാത്യുവിനോട് ആംഗ്യം കാണിച്ചശേഷം ഇരുന്നു സംസാരിക്കാൻ ബസ്സ്റ്റാൻഡിലെ ടിക്കറ്റ് ഓഫീസിലേക്ക് നീങ്ങി. ഇരുവരും ബഞ്ചിലിരുന്നു.

"താങ്കൾ ഭംഗിയായി ഇംഗ്ലീഷ് സംസാരിക്കുന്നു. താങ്കൾക്ക് ഇംഗ്ലീഷ് എഴുതുവാനും വായിക്കുവാനും കഴിയുമോ?" തോംസൺ ചോദിച്ചു. അദ്ദേഹം ഒരു പത്രവും ഒരു പേനയും വച്ചു നീട്ടി പറഞ്ഞു: "താങ്കളുടെ പേരും മേൽവിലാസവും ഇതിന്മേൽ എഴുതൂ."

അതെഴുതി കൊടുത്തപ്പോൾ വേറെ ഏതാനും വാചകങ്ങൾ അതേ പത്രത്തിൽ തന്നെ ഇംഗ്ലീഷിലെഴുതുവാൻ അദ്ദേഹം നിർദ്ദേശിച്ചു. അതെല്ലാം കുറച്ചൊരു അപമാനമായി വർഗീസിനു തോന്നാതിരുന്നില്ല. അദ്ദേഹത്തിനു വേണമെങ്കിൽ കഠിനമായ ഒരു ടെസ്റ്റ് നൽകരുതോ എന്നു വർഗീസ് ചിന്തിച്ചു.

"ഞാൻ ഒരു അപേക്ഷാഫാറം തരാം. അത് പൂരിപ്പിച്ച് മദ്രാസിലെ എന്റെ മേൽവിലാസത്തിലേക്ക് അയയ്ക്കുക. താങ്കളെ ഒരു ഇന്റർവ്യൂവിനു വിളിക്കും. എത്യോപ്യക്കാരനായ

